# കരിയുന്ന കല്പവൃക്ഷം

ടി. എം. തോമസ് ഐസക്
ഡോ. എം. പി. പരമേശ്വരൻ



കേരള
ശാസ്ത്ര സാഹിത്യ
പരിഷത്ത്

# കരിയുന്ന കല്പവൃക്ഷം

(കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ
21–ാം വാർഷികത്തോടനുബന്ധിച്ച്
1984 ജനുവരി 31–ന് ആലപ്പുഴയിൽ വച്ചു നടക്കുന്ന
**കേരകയർ സെമിനാറിൽ**
അവതരിപ്പിക്കുന്ന പ്രബന്ധം)


**ടി. എം. തോമസ് ഐസക്**

**ഡോ. എം. പി. പരമേശ്വരൻ**





കേരള
ശാസ്ത്രസാഹിത്യ
പരിഷത്ത്




Malayalam

Kariyunna Kalpavruksham

Authors

Dr. M. P. Parameswaran,

&

Thomas Isaac

First published January 1984

Published and distributed by

Kerala Sastra Sahitya Parishad

Trivandrum-695001

Printed at Sarada Printing Press

Trivandrum-3.

&

Social Scientist Press

Pattom, Trivandrum-4



Price Rs. 3-00

KSSP 259/84 D/8 1/1000

# ആമുഖം

'കേരകേദാര'മായ കേരള തീരത്തെപ്പററി കവികൾ എത്ര യോ വർണ്ണിച്ചിട്ടുണ്ട്. കേരളത്തിൻെറ സമ്പദ്വ്യവസ്ഥ യിൽ, ഇവിടത്തെ ജനജീവിതത്തിൽ കേരത്തിന്, തെങ്ങിന് ഉള്ള പ്രാധാന്യം യഥാർത്ഥത്തിൽ എത്ര ഭാവനാശാലിയായ കവിയുടെയും സങ്കല്പത്തിന് അതീതമാണ്.

'കല്പവൃക്ഷം' എന്നാണല്ലോ തെങ്ങിന് നൽകിയി രിക്കുന്ന പേർ. കാമധേനുവെപ്പോലെ ചോദിക്കുന്നതെന്തും തരുന്ന ഒന്നായി കല്പവൃക്ഷത്തെ സങ്കല്പിച്ചു. തീരെ അടിസ്ഥാനമില്ലാത്തതായിരുന്നില്ല ഈ ധാരണ. പക്ഷെ ഇന്ന് ഈ കല്പവൃക്ഷത്തിൻെറ കീഴിലിരുന്നു കണ്ണീരു കുടിക്കുകയാണ് കേരളമക്കൾ. തെങ്ങു കൃഷിക്കാരനാണോ, കള്ളുചെത്തുകാരനാണോ, കയർതൊഴിലാളികളാണോ, ആരാ ണ് കൂടുതൽ കണ്ണീരു കുടിക്കുന്നത് എന്നതിലേ സംശയ മുള്ളൂ.

എണ്ണം കൊണ്ടു നോക്കുകയാണെങ്കിൽ കയറുമായി ബന്ധപ്പെട്ട തൊഴിലാളികളാവും കൂടുതൽ. അവർക്ക് കണ്ണീരില്ലാതായിരിക്കുന്നു. അത്രക്ക് വററിവരണ്ടതാണ് അവരുടെ ജീവിതം. ഇത്രയും അധികം ദുരിതമനുഭവിക്കുന്ന മററൊരു സമൂഹം വേറെയില്ല. കയർവ്യവസായത്തെ പുനരു ദ്ധരിക്കാൻ നാളിതുവരെ നടത്തിയ ശ്രമങ്ങളൊന്നും വിജ യിച്ചിട്ടില്ല. ചില മൗലിക യാഥാർത്ഥ്യങ്ങൾ കാണാൻ കൂട്ടാക്കാത്തതു കൂടിയല്ലേ പരാജയകാരണം ? കേരളത്തിൽ ആകെ എത്ര തേങ്ങ വിളയുന്നു ? എത്ര തൊണ്ട്, പ്രായോ ഗികമായി സംഭരിക്കാം, അതിൽനിന്ന് എത്ര കയറുല്പന്ന ങ്ങൾ ഉണ്ടാക്കാം ? അങ്ങനെ കൂട്ടിച്ചേർക്കപ്പെടുന്ന മൂല്യം കൊണ്ട് എത്രപേർക്ക് തൊഴിൽ നൽകാനാകും ? ഈ വക കാര്യങ്ങളും അതുപോലെ കയർവിപണിയുടെ ചില സ്വാഭാ വികപരിമിതികളും കൺതുറന്ന് കാണാൻ തയ്യാറാകുന്നില്ലെ ന്നു തോന്നുന്നു.

കേരളത്തെ സംബന്ധിച്ചിടത്തോളം സാമ്പത്തികമായി, ചകിരിയേക്കാൾ എത്രയോ കൂടുതൽ പ്രധാനം തേങ്ങ തന്നെയാണ്. തേങ്ങയുല്പാദനമാകട്ടെ കൂടിക്കൂടി വരുന്നതിനു പകരം കുറഞ്ഞു കുറഞ്ഞു വരികയാണ്. ഇത് കയർ മേഖലയെയും കേരളത്തിന്റെ ആകെ സമ്പദ് വ്യവസ്ഥയെയും തകിടം മറിക്കുന്നു. തേങ്ങയും ചകിരിയും മാത്രമല്ല, കേരളത്തിലെ പകുതിയിലേറെ വീടുകൾ മേയാനുള്ള ഓലക്കും പകുതിയോളം പേർക്ക് ഭക്ഷണം പാകം ചെയ്യാനുള്ള വിറകിനും ആധാരം തെങ്ങുതന്നെ. ആ തെങ്ങിന്റെ കൃഷിക്ക് കേരളത്തിൽ ഇന്ന് വളരെ ഇരുണ്ട ഒരു ഭാവിയാണുള്ളത്. അടിയന്തിരവും അതിവിപുലവുമായ നടപടികൾ സ്വീകരിച്ചില്ലെങ്കിൽ അടിപതറിപ്പോകും.

കയർ വ്യവസായത്തെയും തെങ്ങുകൃഷിയെയും നേരിടുന്ന പ്രശ്നങ്ങൾ, പരമ്പരാഗതങ്ങളായ കാഴ്ചപ്പാടുകളിൽ നിന്ന് ഒന്നുമാറിനിന്ന് നോക്കാൻ ശ്രമിക്കുകയാണ് ഇതിലെ പ്രബന്ധങ്ങൾ. ഈ രംഗങ്ങളിൽ പ്രവർത്തിക്കുന്നവരും അതിൽ സജീവതാല്പര്യമുള്ളവരുമായ തൊഴിലാളികളുടെയും കൃഷിക്കാരുടെയും വ്യവസായികളുടെയും നിശ്ചിത പരിശോധനക്കും നിരൂപണത്തിനുമായി ഇവ സമർപ്പിക്കുന്നു.

—കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# കരിയുന്ന കല്പവൃക്ഷം

കേരളത്തിന്റെ സമ്പദ്വ്യവസ്ഥയിൽ അതിപ്രധാന മായ ഒരു പങ്കാണ് തെങ്ങ് വഹിക്കുന്നത്. ഏററവും പ്രധാനപ്പെട്ട ഭക്ഷ്യേതരവിളമാത്രമല്ല അത്, മൊത്തം ദേശീയവരുമാനത്തിന്റെതന്നെ ഇരുപത്തഞ്ച് ശതമാനത്തോളം ലഭിക്കുന്നത് തെങ്ങിന്റെ ഉല്പന്നങ്ങളിൽ നിന്നാണ്. അതിപ്രധാനമായ വ്യാവസായിക വിളയാണ് തെങ്ങ്. വെളിച്ചെണ്ണ, ചകിരി, കയർ, കള്ള് എന്നീ പ്രധാന വ്യവസായങ്ങൾക്കുള്ള അസംസ്കൃത പദാർത്ഥങ്ങൾ ഇതിൽ നിന്നു ലഭിക്കുന്നു; കേരളത്തിലെ ജനങ്ങൾക്ക് ആവശ്യമായ മൊത്തം വിറകിന്റെ ഏതാണ്ട് 40 ശതമാനം ലഭിക്കുന്നത് തെങ്ങിൽനിന്നാണ്. കേരളത്തിലെ നാല്പത് ലക്ഷത്തിൽപരം വീടുകളിൽ ഏതാണ്ട് പകുതിയോളം വീടുകൾക്ക് മേൽപ്പുരയായി വർത്തിക്കുന്നത് തെങ്ങോലയാണ്. തെങ്ങിൻതടി കഴുക്കോലും, തൂണും ആയും തോടുകൾക്ക് പാലം ആയും വർത്തിക്കുന്നു. ചിരട്ട, 'ആക്ററിവേററഡ്കാർബൺ' ഉണ്ടാക്കുന്നതിനും ഇന്ധനമായും ഉപയോഗിക്കപ്പെടുന്നു. അങ്ങനെ ഒട്ടേറെ വ്യത്യസ്തങ്ങളായ ഉപയോഗങ്ങൾ തെങ്ങു കൊണ്ടു നടക്കുന്നു. ഭക്ഷ്യധാന്യങ്ങളിൽ ദരിദ്രമായ കേരളത്തിലെ ജനങ്ങൾക്ക് വേണ്ട 'കലോറി' നൽകുന്നതിലും തെങ്ങിന് പ്രധാനമായ പങ്കുണ്ട്. അരിയും മരച്ചീനിയും കഴിഞ്ഞാൽ പിന്നെ ഏററവും അധികം കലോറി ലഭിക്കുന്നത്, തേങ്ങയിൽനിന്നും വെളിച്ചെണ്ണയിൽ നിന്നുമാണ്. അങ്ങനെ തെങ്ങിന്റെ സാമ്പത്തിക പ്രാധാന്യമുള്ള ഉപയോഗങ്ങളെ ഇങ്ങനെ പട്ടികപ്പെടുത്താം.

| | | |
|---|---|---|
| തേങ്ങ | — | എണ്ണ, കൊപ്ര, പിണ്ണാക്ക്, കറിത്തേങ്ങ, പാനീയം |
| ചിരട്ട | — | വ്യവസായം, ഇന്ധനം |
| ചകിരി | — | കയർ വ്യവസായം, ഇന്ധനം |
| മടൽ, തുമ്പ് | — | ഇന്ധനം |
| ഓല | — | പുരമേച്ചിൽ |
| കൊതുമ്പ്, കോച്ചാട്ട | — | ഇന്ധനം |
| തടി | — | ഇന്ധനം, നിർമ്മാണപദാർത്ഥം |
| പൂക്കുല | — | കള്ള് |

ഈ ഓരോ മേഖലയിൽ നിന്നും ഉള്ള ദേശീയ വരുമാനം എത്ര? ഓരോമേഖലയിലും എത്രപേർക്ക് തൊഴിൽ ലഭിക്കുന്നു? ഇതെപ്പററി വളരെ കൃത്യമായ കണക്കുകളൊന്നുമില്ല. ഒരു മേഖലയിലും ആർക്കും മുഴുവൻ സമയത്തൊഴിലില്ല. അതിനാൽ ആളുകളുണ്ടോ എന്നതുപോലെ തന്നെ പ്രധാനമാണ് എത്രതൊഴിൽ ദിനങ്ങൾ ലഭിക്കുന്നു എന്നതും.

പട്ടിക 1 ൽ ഒരു ഏകദേശ എസ്ററിമേററ് കൊടുത്തിരിക്കുന്നു.

പട്ടിക—1 തെങ്ങുമായി ബന്ധപ്പെട്ട തൊഴിലവസരങ്ങൾ

| | മേഖല | ബന്ധപ്പെട്ട തൊഴിലാളികളുടെ എണ്ണം ആയിരം | ലഭിക്കുന്ന തൊഴില വസരങ്ങൾ ലക്ഷം |
|---|---|---|---|
| 1. | തെങ്ങ് കൃഷിപ്പണി | 200 | 100 |
| 2. | തെങ്ങ് : തെങ്ങു കയററം | 30 | 30 |
| 3. | കൊപ്ര, വെളിച്ചെണ്ണ | 20 | 20 |
| 4. | ചിരട്ട | 2 | 5 |
| 5. | ചകിരി | 350 | 350 |
| 6. | ഓല മെടയൽ | 100 | 100 |
| 7. | തടി | 25 | 45 |
| 8. | കള്ള് | 30 | 60 |
| | ആകെ | 757 | 710 |

ഏഴരലക്ഷത്തിലധികം തൊഴിലാളികൾ തെങ്ങുമായി ബന്ധപ്പെട്ടു കഴിയുന്നു. ഓരോരുത്തർക്കും ശരാശരി 100 തൊഴിൽ ദിനങ്ങൾ കിട്ടുന്നു.

കേരളത്തിൻെറ ദേശീയ വരുമാനത്തിൽ തെങ്ങും തെങ്ങിൽനിന്നുള്ള ഉല്പന്നങ്ങളും എന്തു പങ്കാണ് വഹിക്കുന്നത് എന്നു നോക്കാം. ഇതിനും ശരിയായ കണക്കുകളില്ല. താഴെ കൊടുത്തിരിക്കുന്ന ധാരണകളുടെ അടിസ്ഥാനത്തിൽ ഒരു മതിപ്പ് തയ്യാറാക്കാം.

പട്ടിക 2 ആധാര ധാരണകൾ

| | | |
|---|---|---|
| കൃഷിവിസ്തീർണം | 650000 | ഹെക്ടാർ |
| ഒരു ഹെക്ടാറിലുള്ള തെങ്ങുകളുടെ എണ്ണം | 200 | |
| മൊത്തം തെങ്ങുകൾ | 13 | കോടി |
| ഒരു തെങ്ങിൽനിന്ന് കിട്ടുന്ന നാളികേരം—പ്രതിവർഷം | 20–25 | |

| | | |
|---|---|---|
| പ്രതിവർഷ നാളികേര ഉല്പാദനം | 300 | കോടി |
| ഒരു തെങ്ങിൽ നിന്ന് പ്രതിവർഷം വീഴുന്നതും വെട്ടുന്നതുമായ ഓല | 12–14 | എണ്ണം |
| പ്രതിവർഷം കിട്ടുന്ന ഓല | 150–160 | കോടി |
| ഇതിൽനിന്ന് പുരമേയുന്നതിനായി കിട്ടുന്ന നല്ല ഓലകളുടെ എണ്ണം | 70–80 | കോടി |
| പ്രതിവർഷം വെട്ടുന്ന തെങ്ങുകരം | 10 | ലക്ഷം |
| ഒരു തെങ്ങിൻ തടിയിൽ നിന്ന് കിട്ടുന്ന ഉരുപ്പടികളുടെ മൂല്യം | 100 | രൂപ |
| ഒരു മടലിൽ നിന്ന് കിട്ടുന്ന വിറകിന്റെ തൂക്കം | 2–3 | കി. ഗ്രാം |
| കൊപ്രവെളിച്ചെണ്ണ വ്യവസായത്തിന് ഉപയോഗിക്കുന്ന തേങ്ങയുടെ ശതമാനം | 75 | |
| കൊപ്രവെളിച്ചെണ്ണവ്യവസായത്തിൽ കൂട്ടിച്ചേർക്കപ്പെടുന്ന മൂല്യം | 20 | ശതമാനം |
| തെങ്ങുകൃഷിക്കായി പുറമെ നിന്നു നൽകുന്ന ഇൻപുട്ട് (രാസവളം, കീടനാശിനി, വിത്ത് etc.) | 15 | കോടി രൂ |
| തേങ്ങയുടെ വില 1000 എണ്ണത്തിന് (എത്രയെന്ന് പറയുന്നതിൽ അർഥമില്ല) | 1500 | രൂപ |

## പട്ടിക 3 തെങ്ങിൽ നിന്നുള്ള ദേശീയവരുമാനം

| | | കോടി രൂപ |
|---|---|---|
| 1. | തേങ്ങ (വളത്തിനും മററുമുള്ള ചെലവു കഴിച്ച്) | 435 |
| 2. | ചിരട്ട (വ്യവസായം) | 2 |
| 3. | കൊപ്ര, വെളിച്ചെണ്ണ | 65 |
| 4. | പുരമേയാനുള്ള ഓല (80 കോടി) | 80 |
| 5. | വിറക് (45 ലക്ഷംടൺ, ടണ്ണിന് 300 രൂപ) | 135 |
| 6. | തെങ്ങിൻതടി | 10 |
| 7. | കയർ, ചകിരി | 60 |
| 8. | കള്ള് | 30 |
| | ആകെ | 817 |

## പട്ടിക 4 തെങ്ങുകൃഷിയുടെ അധോഗതി

| വർഷം | കൃഷിവിസ്തീർണം ലക്ഷം ഹെക്ടാർ | ഉല്പാദനം കോടിഎണ്ണം | ഉല്പാദനക്ഷമത തേങ്ങ/ഹെക്ടാർ |
|---|---|---|---|
| 1956–57 | 4.00 | 277 | 6920 |
| 1973–74 | 7.45 | 370 | 4950 |
| 1974–75 | 7.48 | 372 | 4971 |
| 1975–76 | 6.95 | 344 | 4962 |
| 1976–77 | 6.95 | 335 | 4817 |
| 1977–78 | 6.73 | 305 | 4533 |
| 1978–79 | 6.61 | 321 | 4860 |
| 1979–80 | 6.63 | 303 | 4576 |
| 1980–81 | 6.51 | 301 | 4618 |

മേൽകൊടുത്തവിവരങ്ങൾ കേരളത്തിലെ സമ്പദ്വ്യവസ്ഥയിൽ തെങ്ങിനുള്ള പ്രാധാന്യം പകൽ പോലെ വ്യക്തമാക്കുന്നു. മൊത്തം ദേശീയ വരുമാനത്തിന്റെ 25 ശതമാനത്തോളം വരും ഇത്. അങ്ങനെയുള്ള തെങ്ങ്–കല്പവൃക്ഷം ആണ് കരിയുന്നത്. അക്ഷരാർഥത്തിൽ കരിഞ്ഞ് മണ്ട തെറിച്ച കബന്ധങ്ങൾ നിൽക്കുന്നത് കണ്ടാൽ ഈ കണക്കുകളൊന്നും അറിയാത്ത ആളുകൾ തന്നെ ഞെട്ടിപ്പോകും. കഴിഞ്ഞ ഒരു ദശാബ്ദക്കാലത്ത് തെങ്ങ് കൃഷിയിലുണ്ടായ അധോഗതി പട്ടിക 5 വ്യക്തമാക്കും. കൃഷി വിസ്തീർണം കുറഞ്ഞു, ഉല്പാദനക്ഷമത കുറഞ്ഞു, 1983–84 ലെ ഉല്പാദനം ഇതിലും എത്രയോ കുറവായിരിക്കും.

തെങ്ങിന്റെ നാശത്തെപ്പററി പറയുമ്പോൾ ആകെ ഒന്നേ കേൾക്കാറുള്ളു: കാററുവീഴ്ച, അത് ഗുരുതരമായ പ്രശ്നം തന്നെയാണ്. പക്ഷെ അതു മാത്രമാണോ പ്രശ്നം. അല്ല. ആവശ്യമായ വെള്ളം നൽകിയാൽ മാത്രം ഉല്പാദനം അമ്പത് ശതമാനം കണ്ട് വർധിപ്പിക്കാൻ പററും; രോഗത്തിന്റെ തീവ്രതയും കുറക്കാൻ കഴിയും, പക്ഷെ തെങ്ങിന് നനക്കുക എന്നത് മിക്കപേരും ആലോചിക്കുക പോലും ചെയ്യാത്ത കാര്യമാണ്. ഗവൺമെൻറിന്റെ ജലസേചന പദ്ധതികളിലും തെങ്ങിന് വെള്ളമെത്തിക്കുന്ന കാര്യം ആലോചിച്ചിട്ടേയില്ല. ചകിരിയുടെയും കയറുല്പന്നങ്ങളുടെയും വിദേശമാർക്കററിനെ പോലെ പ്രധാനമാണ് മററുല്പന്നങ്ങളുടെ ആഭ്യന്തര മാർക്കററ്. പുരമേയാനുള്ള ഓല കേടു വരാതെ കിട്ടുക, അതിന്റെ ഈട് വർധിപ്പിക്കുക–ഇതിലെ സാമ്പത്തിക പ്രാധാന്യം വ്യക്തമാണ്. അങ്ങനെ ഓരോ രംഗത്തും. തെങ്ങെന്നു പറഞ്ഞാൽ തേങ്ങയും കയറും മാത്രമല്ല.

—ഡോ. എം. പി. പരമേശ്വരൻ

# പിരിയുടഞ്ഞ കയർ

## ഇന്നത്തെ സ്ഥിതി

I

കയറിന്റെ കഥ മാർക്കോ പോളോയുടെ യാത്രാ വിവരണങ്ങളിൽ നിന്നു വേണമെങ്കിൽ ആരംഭിക്കാം. അദ്ദേഹം വിവരിക്കുന്ന അറബിക്കപ്പലുകളിലെ കയർ വടങ്ങൾ കേരളത്തിൽ നിന്നായിരുന്നുവോ? കയർ വ്യവസായത്തിന്റേയും വ്യാപാരത്തിന്റേയും വംശാവലി എത്ര തന്നെ പുരാതനമായിരുന്നാലും പത്തൊൻപതാം നൂററാണ്ടിന്റെ മദ്ധ്യത്തിൽ ബ്രിട്ടീഷ് മൂലധനം കുലുക്കിയുണർത്തുന്നതുവരെ കയർ മുഖ്യമായും കേരളീയ ഗ്രാമീണ സ്വയം പര്യാപത്തയുടെ ആവശ്യങ്ങളിൽ മയങ്ങിക്കിടക്കുകയായിരുന്നു. 1801-ൽ ബ്രിട്ടീഷുകാർ വേണ്ടി വന്നാൽ കേരള പ്രദേശത്തുനിന്നു വാങ്ങാൻ കഴിയുന്ന കയറിന്റെ കണക്കുശേഖരിക്കുകയുണ്ടായി. അന്നു് ഇവിടെ നിന്നു് കയററുമതി ചെയ്യുവാൻ കഴിയുമായിരുന്നത് കേവലം 1225 ടൺ കയറുമാത്രമായിരുന്നു.

## വ്യവസായ വളർച്ച

ഈ നൂററാണ്ടിന്റെ ആരംഭമായപ്പോഴേയ്ക്കും (1900-01ൽ) ഇവിടെ നിന്നുള്ള കയറിന്റേയും കയറുല്പന്നങ്ങളുടേയും കയററുമതി 39686 ടണ്ണായി ഉയർന്നു കഴിഞ്ഞിരുന്നു. രണ്ടാം ലോകമഹായുദ്ധ കാലം വരെയും ഈ അനുക്രമമായ വളർച്ച നീണ്ടുനിന്നു. 1935-36ൽ ഇവിടെ നിന്നുള്ള കയററുമതി 73778 ടണ്ണായിരുന്നു.

മൊത്തം കയററുമതിയിൽ മാത്രമല്ല കയററുമതിയുടെ ഘടനയിലും സാരമായ മാററം ഉണ്ടായി. നൂററാണ്ടിന്റെ ആരംഭത്തിൽ തിരുവിതാംകൂറിൽ നിന്നുള്ള മൊത്തം കയററുമതിയുടെ 95 ശതമാനവും ചകിരിയും കയറുമായിരുന്നു. കയറുല്പന്നങ്ങൾ (കയർവടങ്ങൾ, തടുക്ക്, പായ തുടങ്ങിയവ) 5 ശതമാനമേ വരുമായിരുന്നുള്ളു. തടുക്കും പായയും

വാണിജ്യാവശ്യത്തിനായി നിർമ്മിച്ചുതുടങ്ങിയത് 1859 ൽ മാത്രമാണ്. മുപ്പതുകളുടെ മദ്ധ്യം ആയപ്പോഴേക്കും തിരുവിതാംകൂറിൻെറ കയററുമതിയിൽ കയറുല്പന്നങ്ങളുടെ വിഹിതം 40 ശതമാനമായി ഉയർന്നു.

കയർ വടംനിർമ്മാണം കോഴിക്കോടു പ്രദേശത്തെ കേന്ദ്രീകരിച്ചാണ് അഭിവൃദ്ധിപ്പെട്ടതെങ്കിൽ കയർ നെയ്ത്തു വ്യവസായം ആലപ്പുഴ പട്ടണം കേന്ദ്രീകരിച്ചാണ് വികസിച്ചത്. കയർ പിരി വ്യവസായമാവട്ടെ കേരളത്തിലെ കായലോര പ്രദേശത്തുടനീളം പരന്നു. കയർ വ്യവസായത്തെ ആശ്രയിച്ച് ഉപജീവനം നടത്തിയിരുന്നവരുടെ എണ്ണവും തുടർച്ചയായി വർധിച്ചുവന്നു. 1881 ൽ മലബാറിൽ 4,619 ആളുകൾ കയർ വ്യവസായത്തിൽ ഏർപ്പെട്ടിരുന്നു. 1931 ആയപ്പോഴേക്കും ഇവരുടെ എണ്ണം 45,775 ആയി വർധിച്ചു. തിരു—കൊച്ചി പ്രദേശത്തു് കയറുവ്യവസായം മലബാറിനേക്കാളേറെ അഭിവൃദ്ധി പ്രാപിച്ചിരുന്നു. അവിടെ 1,63,884 തൊഴിലാളികൾ കയർ വ്യവസായത്തിൽ ഏർപ്പെട്ടിരുന്നു. അങ്ങനെ 1931 ൽ മൊത്തം 2,09,659 കയർത്തൊഴിലാളികൾ കേരളത്തിലുണ്ടായിരുന്നു. കാനേഷുമാരി കണക്കു പ്രകാരം 1961 ആയപ്പോഴേക്കും കയർ തൊഴിലാളികളുടെ എണ്ണം 2,51,078 ആയി ഉയർന്നു. കയർ വ്യവസായത്തിൽ ഭാഗികമായി പണിയെടുക്കുന്നവരെല്ലാം കൂട്ടിയാൽ തൊഴിലാളികളുടെ എണ്ണം ഇതിലധികമായിരിക്കും എന്നതിനു് സംശയമില്ല. കയർബോർഡിൻെറ മതിപ്പു കണക്കു പ്രകാരം കേരളത്തിലെ കയർത്തൊഴിലാളികളുടെ എണ്ണം 4 ലക്ഷത്തിലധികം വരും.

ചുരുക്കത്തിൽ കേരളസംസ്ഥാന രൂപീകരണ വേളയിൽ കേരളത്തിൻെറ ഏററവും പ്രധാനപ്പെട്ട കാർഷികേതര മേഖല കയർവ്യവസായമായിരുന്നു. കൃഷികഴിഞ്ഞാൽ തീരപ്രദേശങ്ങളിലെ ജനങ്ങളുടെ ഏററവും പ്രധാന ഉപജീവനമാർഗം കയർപ്പണിയായിരുന്നു. കശുവണ്ടിയും തുണിയും കഴിഞ്ഞാൽ ഏററവും അധികം ഫാക്ടറിത്തൊഴിലാളികൾ ജോലിചെയ്തിരുന്നത് ഈ വ്യവസായത്തിലായിരുന്നു. നമ്മുടെ നാട്ടിൽ നിന്നുള്ള കയററുമതിയുടെ 10 ശതമാനത്തിലേറെ കയറും കയറുല്പന്നങ്ങളുമായിരുന്നു.

II

ഇത്തരത്തിൽ വളർന്ന്, തീരദേശ കേരളീയ ജീവിതത്തിന്റെ നാഡിയിടിപ്പായി മാറിയ ഈ വ്യവസായത്തിന്റെ ചില അടിസ്ഥാന സവിശേഷതകളെ വളരെ ചുരുക്കിയാണെങ്കിലും പരിശോധിക്കാൻ ശ്രമിക്കുന്നത് പിന്നീടുള്ള വിശകലനത്തിന് വളരെ പ്രയോജനകരമായിരിക്കും.

## 1. വിദേശകമ്പോളം

കയർ വ്യവസായത്തിന്റെ ചരിത്രം പഠിക്കുമ്പോൾ ആദ്യം നമ്മുടെ ശ്രദ്ധ വിഷയീഭവിക്കുന്ന ഒരു കാര്യം വിദേശ കമ്പോളങ്ങളിൻമേലുള്ള വ്യവസായത്തിന്റെ ആശ്രിതത്വം ആണ്. സ്വാതന്ത്ര്യപ്രാപ്തിക്കുമുൻപ് ഉല്പാദനത്തിന്റെ 75–80 ശതമാനവും കയററുമതിയെ ഉന്നം വച്ചുകൊണ്ടായിരുന്നു. എന്തുകൊണ്ട് നമ്മുടെ നാട്ടിൽ തന്നെ കയറുല്പന്നങ്ങൾ വിററഴിക്കാൻ കഴിഞ്ഞില്ല? വിദേശ കമ്പോളങ്ങളിലെ ഡിമാൻറിന്റെ അനിശ്ചിതത്വം സമ്പദ്ഘടനയുടെ മേൽ വീഴ്ത്തിയ കരിനിഴലിനെ വിശകലനം ചെയ്തുകൊണ്ട് 'നാളികേര വ്യവസായത്തിന്റെ അഭിവൃദ്ധി മാർഗങ്ങളെക്കുറിച്ച്'' എം. രാമവർമ്മ തമ്പുരാൻ തിരുവിതാംകൂർ കൃഷിവ്യവസായ മാസികയിൽ 1939 ൽ എഴുതിയത് ഈ ചോദ്യത്തിനുത്തരം നല്കുന്നുണ്ട്. 'നാളികേരത്തിന്റെ ഉൽപ്പന്നങ്ങളെ ഈ നാട്ടിൽതന്നെ ചെലവഴിക്കാൻ വ്യവസായികൾ ശ്രമിച്ചു കാണുന്നില്ല. ഈ നാട്ടിലെ വ്യവസായികൾ കേവലം ലാഭം മാത്രം ഉദ്ദേശിച്ചു വ്യവസായം ചെയ്യുന്ന സങ്കുചിത ദല്ലാളുകൾ മാത്രമാണ്....വ്യവസായ രാജനായ ഫോർഡ്....പറയുന്നത് വിദേശികളെ മാത്രം ആശ്രയിച്ച് വ്യവസായമൊന്നും വർദ്ധിക്കില്ല എന്നാണ്... കയറിന്റെ സ്ഥിതി നോക്കുക. കയററുപായ് ഉണ്ടാക്കി വിദേശങ്ങളിലേക്ക് അയക്കുകയാണാവ്യാപാരം.....മഴയും തണുപ്പും ഈർപ്പവും ധാരാളമുള്ള ഈ നാട്ടിൽ കയറുപായ് ഉപയോഗസാദ്ധ്യമാക്കിയാൽ എന്തു മാത്രം ചെലവുണ്ടാക്കാം? നദീതീരങ്ങളിലും സമുദ്രതീരം കായൽ തീരം ഇവയിലും പാർക്കുന്നവർക്ക് ഇടവപ്പാതി മുതൽ വൃശ്ചിക

പ്പാതി വരെ ആറുമാസം ഈർപ്പമുള്ള പ്രദേശത്തു കഴിച്ചു കൂട്ടേണ്ടിയിരിക്കുന്നു. വിശേഷിച്ച് സാധുക്കാക്ക് ഓരോ വീട്ടിലും രണ്ടു മുതൽ ആറോ എട്ടോ വരെ കയററുപായ് വാങ്ങുമെന്നും വാങ്ങണമെന്നും വരികയാണെങ്കിൽ കയറു വ്യവസായം വിദേശീയരുടെ ഹിതാഹിതങ്ങളെ കേവലം അന്ത്യ ശരണമായി അവലംബിക്കില്ലായിരുന്നു. കയററു പായ് തഴപ്പായുടെ മാതിരി ഉണ്ടാക്കി നാടിൽതന്നെ കുറഞ്ഞ വിലക്കു വിററാൽ കയർ വ്യവസായത്തിനു വർദ്ധനവുണ്ടാകും. പക്ഷെ, നമ്മുടെ തൊഴിലാളികാ കേവലം കൂലിക്കാരായി അഹോവൃത്തി തുലക്കേണ്ടിവന്നാൽ നമുക്കെങ്ങനെ ഇതു സാധിക്കുക" ' ആഭ്യന്തരകമ്പോളത്തിൻെറ വികാസത്തിൻെറ പ്രഥമ തടസ്സം ജനങ്ങളുടെ ദാരിദ്ര്യം തന്നെയാണ്.

## 2. പരമ്പരാഗത സാങ്കേതിക വിദ്യ

കയർ വ്യവസായത്തിലെ സാങ്കേതിക വിദ്യകാ നൂററാണ്ടുകാക്കു മുൻപ് രൂപംകൊണ്ട പരമ്പരാഗതചാലുകളിൽ തന്നെ തുടർന്നു. വ്യവസായത്തിലെ പ്രധാനപ്പെട്ട തൊഴിൽ പ്രക്രിയകളും അവയിലെ സാങ്കേതികവിദ്യകളും പരിശോധിച്ചാൽ ഈ നിശ്ചലാവസ്ഥ വളരെ പ്രകടമാകും. a) തൊണ്ടഴുക്കൽ: പുരാതനകാലം മുതലുക്കുള്ളസമ്പ്രദായങ്ങളിൽ അണുപോലും മാററം ഉണ്ടായിട്ടില്ല. b) തൊണ്ടടിക്കൽ ; ചീഞ്ഞതൊണ്ട് കൊട്ടുവടികൊണ്ട് തല്ലി പതം വരുത്തി ചോറിൽനിന്ന് ചകരി വേർതിരിച്ചെടുക്കുന്ന പുരാതന സമ്പ്രദായം തന്നെയാണു നാട്ടിലെങ്ങും നടപ്പിലിരുന്നത്. 1955 ൽ കേരളത്തിൽ ആകെ 6 തൊണ്ടടി യന്ത്രങ്ങളാണു ഉണ്ടായിരുന്നത്. c) ചകിരി തെളിക്കൽ : കായികാധ്വാനം കൊണ്ടു പ്രവർത്തിപ്പിക്കാവുന്ന പിന്നു യന്ത്രങ്ങാ നിലവിലുണ്ടായിരുന്നു. എന്നാൽ 1955 ൽ ഇത്തരം യന്ത്രങ്ങളിൽ 90 ശതമാനവും കൊല്ലം തിരുവനന്തപുരം ജില്ലകളിൽ ഒതുങ്ങി നിന്നിരുന്നു. d) കയറുപിരിക്കൽ : ഏററവും പ്രാഥമിക സാങ്കേതിക ഉപകരണം പോലുമില്ലാത്ത കൈപ്പിരിയായിരുന്നു മലബാർ പ്രദേശത്ത് ഉടനീളം തിരു–കൊച്ചി പ്രദേശത്ത് പത്തൊൻപതാം നൂററാണ്ടിൽ രൂപംകൊണ്ട റാട്ടുപിരി സമ്പ്രദായം യാതൊരു മാററവും കൂടാതെ തുടർന്നു

വന്നു. (e) കയർ നെയ്ത്ത് : 1859 ൽ സാറാ സായിപ്പു കൊണ്ടുവന്ന തൈത്തറികളുടെ വകഭേദങ്ങൾ മാത്രമാണ് 1959 ലും ആലപ്പുഴയിലുണ്ടായിരുന്നത്. (f) ഫിനിഷിംഗ്-പാക്കിംഗ്; അരനൂററാണ്ടിനു മുമ്പുതന്നെ ഈ മേഖലകളിൽ പരിമിതമായ തോതിൽ ആധുനിക യന്ത്രങ്ങൾ ഉപയോഗിച്ചിരുന്നു. എന്നാൽ ഈ യന്ത്രങ്ങളിൽ എന്തെങ്കിലും സാങ്കേതികപുരോഗതികൾ വന്നു ചേർന്നിരുന്നില്ല. ചായം മുക്കൽ പ്രക്രിയ ഇതിന് നല്ല ഉദാഹരണമാണ്. ചുരുക്കത്തിൽ ഉൽപാദനക്ഷമത കുറഞ്ഞ, തൊഴിൽ സാന്ദ്രമായ പരമ്പരാഗത കൈവേല സാങ്കേതിക വിദ്യയായിരുന്നു കയർ വ്യവസായത്തിൽ നിലവിലുണ്ടായിരുന്നത്.

## 3. പ്രാഥമിക ഉല്പാദന ഘടനകൾ

സാങ്കേതിക വിദ്യമാത്രമല്ല ഉല്പാദന രൂപങ്ങളും വ്യവസായ വല്ക്കരണത്തിന്റെ പ്രാഥമിക രൂപങ്ങളിൽ കുരുങ്ങികിടന്നു. 1861 ൽ ചാൾസ് അല്ലൻ ലാവ്സൺ കേരളത്തിലെ കായലോര പ്രദേശങ്ങളിൽ അതിവേഗം പടർന്നുകൊണ്ടിരുന്ന കയർ വ്യവസായത്തെ ''കുറച്ചുനാൾ മുമ്പു വരെ ഇംഗ്ളണ്ടിൽ നിലനിന്നിരുന്ന ഗ്രാമീണ തുണി നെയ്ത്തു'' വ്യവസായത്തോടാണു ഉപമിച്ചത്. എന്നാൽ കയർ വ്യവസായത്തിന്റെ ഗതി തികച്ചും വ്യത്യസ്തമായിരുന്നു. യൂറോപ്പിലെ വ്യാവസായിക വളർച്ചയുടെ സ്വാഭാവിക ക്രമത്തിലല്ല കയർ വ്യവസായം വളർന്നത്. കയർ പിരിമേഖലയെടുത്താൽ നാനാവിധ പ്രാങ് നിർമാണവ്യാവസായിക വളർച്ച ഘട്ടങ്ങളുടെ ഒരു പ്രദർശനശാലയായി ഇന്നും അതു തുടരുന്നു എന്നു കാണാം. കൂലിവേല ബന്ധങ്ങൾ വളർച്ച പ്രാപിക്കാത്ത കച്ചവട മൂലധനവും കൈത്തൊഴിൽക്കാരും തമ്മിലുള്ള വൈവിധ്യമാർന്ന ബന്ധങ്ങളാണു കൈപ്പിരി മേഖലയിൽ കാണുവാൻ കഴിയുക. റാട്ടുപരിമേഖലയിൽ അഞ്ചുതെങ്ങു തുടങ്ങിയ പ്രദേശങ്ങളിൽ കൂലിവേല ബന്ധങ്ങളുടെ അടിസ്ഥാനത്തിലായിരുന്നു മുഖ്യമായും ഉല്പാദനം നടന്നിരുന്നതെങ്കിൽ വൈക്കം തുടങ്ങിയ പ്രദേങ്ങളിൽ കുടുംബവേലക്കായിരുന്നു പ്രാമുഖ്യം. 1955ൽ തിരുവനന്തപുരം ജില്ലയിൽ 65 ശതമാനം റാട്ടുപിരിസ്ഥാപന

ങ്ങൾക്കും 3 റാട്ടിലധികം ഉണ്ടായിരുന്നപ്പോൾ ആലപ്പുഴ ജില്ല യിൽ 97 ശതമാനം സ്ഥാപനങ്ങൾക്കും ഒന്നും രണ്ടും റാട്ടു കൾ മാത്രമാണുണ്ടായിരുന്നത്. സഹകരണസംഘങ്ങളിലും കേന്ദ്രീകൃത ഉല്പാദനം ഉണ്ടായിരുന്നില്ല. അവ കേവലം മാർക്കററിംഗ് ഏജൻസികൾ മാത്രമായിരുന്നു.

അതേ സമയം പായ് നെയ്ത്തു വൻകിട നിർമ്മാണ ശാലകളിൽ കൂടുതൽ സംഘടിത രൂപം കൊണ്ടിരുന്നു. സാങ്കേതിക അടിത്തറയുടെ അവശ്യകതയേക്കാളേറെ ആദ്യ കാല നെയ്ത്തുശാലകളുടെ ഒററപ്പെട്ട സ്വഭാവത്തിന്റെ പ്രതിഫലനമായിരുന്നു അവയുടെ വലിപ്പം. വിദേശ മൂല ധനത്തിന് ഏറെറടുക്കുവാൻ ഒരു തദ്ദേശീയ കയർ നെയ് ത്തു തൊഴിൽ പ്രക്രിയ ഇവിടെ ഇല്ലായിരുന്നു. മറിച്ച് ഒരു പുതിയ തൊഴിലാളി വിഭാഗത്തേയും തൊഴിൽ പ്രക്രീയ യേയും. സൂക്ഷ്മ നിയന്ത്രണത്തിലൂടെ ചിട്ടപ്പെടുത്തി യെടുക്കേണ്ടിയിരുന്നു. അമ്പതുകളയാപ്പോഴേക്കും വൻകിട വ്യവസായ ശാലകൾ കൂടാതെ ആലപ്പുഴയുടെ ഗ്രാമപ്രദേശ ങ്ങളിൽ വിപുലമായ ചെറുകിട നിർമ്മാണശാലകളുടെ ഒരു മേഖലയും രൂപം കൊണ്ടു കഴിഞ്ഞിരുന്നു. കയററുമതി ക്കു മുതലാളികളെ സംബന്ധിച്ചിടത്തോളം ഈ ചെറുകിട മേഖലയിൽ ഉല്പാദനം നടത്തുന്നതായിരുന്നു കൂടുതൽ ലാഭകരം.

## 4. കച്ചവട മൂലധന മേധാവിത്വം

ഇത്തരത്തിൽ ചിന്നിച്ചിതറി കിടന്നിരുന്ന ചെറുകിട ഉല്പാദകരുടെ ഉല്പാദനം വിദേശ കമ്പോളത്തിനു വേണ്ടി യായിരുന്നു. സ്വാഭാവികമായും ഈ, വികേന്ദ്രീകരിച്ച ഉൽപ്പാദനവ്യവസ്ഥയെ വിദേശ കമ്പോളവുമായി ബന്ധി പ്പിക്കുന്നതിനു് വിപുലമായ ഒരു കച്ചവട ശൃംഖലതന്നെ വേണ്ടിവന്നു. എററവും മുകളിൽ കൈവിരലിൽ എണ്ണവു ന്ന കയററുമതികമ്പനികൾ, അവർക്കുതാഴെ ബ്രോക്കർമാർ, ഏജൻറുമാർ, മൊത്തക്കച്ചവടക്കാർ. ഇങ്ങനെ അവസാനം ഗ്രാമ ത്തിലെ ചെറുകിട കച്ചവടക്കാരിലവസാനിക്കുന്ന ഒരു നീണ്ട ചങ്ങല. കയർവ്യവസായത്തിൽ കുപ്രസിദ്ധമായ വിലകളുടെ ചഞ്ചാട്ടങ്ങളിൽ ഇവരുടെ ഊഹകച്ചവടവും

മത്സരവും വഹിച്ചിരുന്ന പങ്ക് ചെറുതല്ലായിരുന്നു. ഇതു പോലെതന്നെ കായലോര പ്രദേശത്തു കേന്ദ്രീകരിച്ചിരുന്ന ഉല്പാദകർക്ക് കേരളത്തിന്റെ നാനാഭാഗത്തു നിന്നും തൊണ്ടെത്തിച്ചു കൊടുക്കുന്നതിനു അസംസ്കൃതവസ്തു കമ്പോളത്തിലും മററൊരു കച്ചവട ശൃംഖല രൂപം കൊണ്ടിരുന്നു. ഈ ശൃംഖലയുടെ നിയന്ത്രണം തൊണ്ടിന്റെ മൊത്തക്കച്ചവടക്കാരിലായിരുന്നു. അറുപതുകളുടെ ആദ്യം, ആറാട്ടുപുഴ കയർമേഖലയിൽ ഒരൊററ തൊണ്ടു കച്ചവടക്കാരന്റെ ചീക്കുഴികളിലായിരുന്നു ആ മേഖലയിലെ മൊത്തം അഴുക്കിയിരുന്ന തൊണ്ടിന്റെ പകുതിയിലധികവും എന്നു പറയുമ്പോരം ഈ മേഖലയിലെ കേന്ദ്രീകരണത്തെകുറിച്ചൂഹിക്കാമല്ലോ,

കയർ കമ്പാളത്തിലെ കയററുമതി കുത്തകക്കാരുടേയും തൊണ്ടുകമ്പോളത്തിലെ അഴുക്കൽ കുത്തകക്കാരുടേയും ഇരുമുഖാക്രമണത്തിനിടയിൽ ചെറുകിട ഉല്പാദകരും തൊഴിലാളികളും ഞെരിഞ്ഞമർന്നു. കയർ വർക്കേഴ്സ് സെന്ററിന്റെ കണക്കുപ്രകാരം കയർ ഉല്പാദനത്തിന്റെ മൊത്തം വരുമാനത്തിൽ അറുപതുശതമാനത്തോളം വിവിധകച്ചവട ഇടത്തട്ടുകാരാണ് കൈവശപ്പെടുത്തിയിരുന്നത്. ഇത് അതിശയോക്തി പരമാണെന്നു കരുതുന്നവർ 1953ലേയോ 1963 ലേയോ മിനിമം കൂലിനിർണയകമ്മിററി റിപ്പോർട്ടുകരം ഒന്നു പരിശോധിച്ചുനോക്കിയാൽ മതിയാവും, 1963 ലെ കമ്മിററി റിപ്പോർട്ടു പ്രകാരം മലബാറിലെ കയറുല്പാദനത്തിലെ വരുമാനത്തിൽ 50 ശതമാനത്തിലേറെ വിവിധവിഭാഗം കച്ചവടക്കാരായിരുന്നു തട്ടിയെടുത്തിരുന്നത്. ചുരുക്കത്തിൽ കച്ചവട മൂലധനത്തിന്റെ സർവ്വാധിപത്യമായിരുന്നു കയർ രംഗത്താകെ.

## 5. പട്ടിണി കൂലി

പിന്നോക്കസാങ്കേതിക വിദ്യയുടെയും താഴ്ന്ന ഉൽപ്പാദനക്ഷമതയും കച്ചവടക്കാരുടെ രൂക്ഷമായ ചൂഷണവും വ്യവസായത്തിൽ അധ്വാനിക്കുന്നവരുടെ നിലയെ ഏററവും പരിതാപകരമാക്കി തീർത്തു. 1964 ൽ മുഴുവൻ ദിവസവും

പണിയെടുക്കുന്ന ഒരു കൈപ്പിരി തൊഴിലാളിക്കു ലഭിച്ചിരുന്ന ദിവസവരുമാനം കയർബോഡ് കണക്കു പ്രകാരം. എത്രയായിരുന്നു എന്നു നോക്കൂ: പച്ച ചൂടി—21 പൈസ, വൈക്കം കയർ—37 പൈസ, കടപ്പുറം കയർ—38 പൈസ, ബേപ്പൂർ കയർ-60 പൈസ, കൊയിലാണ്ടി കയർ-45 പൈസ, വണ്ണൻ കയർ-42 പൈസ ! റാട്ടു പിരി മേഖലയിൽ പ്രത്യേകിച്ച് കൂടുതൽ കേന്ദ്രീകൃത ഉല്പാദനവ്യവസ്ഥ നിലവിലിരുന്ന തെക്കൻ പ്രദേശങ്ങളിൽ സ്ഥിതി ഇത്ര മാത്രം ശോചനീയമായിരുന്നില്ല. എന്നാൽ കൊച്ചി പ്രദേശത്തെ റാട്ടുപിരി മേഖലയിലെ സ്ഥിതിഗതികളെക്കുറിച്ച് 1953-ലെ മിനിമം കൂലി നിർണയകമ്മിററിയുടെ വിവരണം വായിക്കൂ: '....സാധാരണഗതിയിൽ തൊഴിലാളികൾ കാലത്ത് കുറച്ചു കട്ടൻചായയും കുടിച്ച് ജോലി സ്ഥലത്തു പോകുന്നു. ഉച്ചക്ക് അവർ കപ്പയും എള്ളിൻ പിണ്ണാക്കുംകൊണ്ട് പശിയടക്കുന്നു. രാത്രി വീട്ടിൽ വന്നാൽ കഞ്ഞിവെള്ളവും ബാക്കി പററും കഴിച്ച് തൃപ്തിയടയുന്നു. കീറിപ്പറിഞ്ഞ പഴന്തുണികളായിരുന്നു അവർ ധരിച്ചിരുന്നത്... 16–20 വയസു പ്രായമുള്ള പെൺകുട്ടികൾ പോഷകാഹാരങ്ങൾ ഇല്ലാതെ വളർച്ച മുരടിച്ചു പേക്കോലങ്ങളായി മാറിയിരുന്നു. കഠിനാധ്വാനവും പട്ടിണിയുംമൂലം 25 നും 30 നും ഇടയ്ക്കുള്ള സ്ത്രീകൾക്ക് 40നും 50 നും ഇടയ്ക്കു പ്രായം തോന്നിച്ചിരുന്നു....പൊതുവേ മൂന്നോ നാലോ മണിക്ക് വെളുപ്പിന് പണി തുടങ്ങുന്നു. ഉച്ചയ്ക്കല്പം വിശ്രമം കഴിച്ചാൽ വൈകുന്നേരം അഞ്ചരക്കോ ആറു മണിക്കോ ആണ് പണി അവസാനിപ്പിക്കുക....ഈ അധ്വാനത്തിന് അവർക്ക് ലഭിച്ചിരുന്ന വരുമാനം ഒരു രൂപ അല്ലെങ്കിൽ ഒന്നേകാൽ രൂപ മാത്രമായിരുന്നു....' ചുരുക്കത്തിൽ പട്ടിണികൂലിക്കാരുടെ ദാരിദ്ര്യത്തിനുമുകളിൽ കെട്ടിയുയർത്തിയ, തൊണ്ടുമൊത്ത കച്ചവടക്കാരും കുററൻ കയററുമതി കമ്പനികളും ആധിപത്യം പുലർത്തിയ, കച്ചവടക്കാരുടെ ഒരു മഹാസൗധമായിരുന്നു നമ്മുടെ കയർവ്യവസായം.

# III

അടിസ്ഥാനപരമായ മാററങ്ങൾ ഒന്നും ഉണ്ടായില്ലെങ്കിലും സ്വാതന്ത്ര്യത്തിനുശേഷം പ്രത്യേകിച്ച് അറുപതുകൾ മുതൽ മുകളിൽ വിവരിച്ച ചിത്രത്തിന് പല ഭാവഭേദങ്ങളും വന്നു ചേർന്നു.

## 1. ട്രേഡ് യൂണിയനുകൾ

പരമ്പരാഗതസങ്കേതിക വിദ്യയുടെയും അതിനെ അടിസ്ഥാനമാക്കിയുള്ള വ്യാവസായിക സൗധത്തിൻേറയും അടിത്തറ തൊഴിലാളികളുടെ പട്ടിണിക്കൂലിയായിരുന്നു എന്നു നാം കണ്ടു. കൂലി എത്രകുറയ്ക്കാം.? അധ്വാനഭാരം എത്ര കൂട്ടാം? അധ്വാനസമയം എത്ര നീട്ടാം ? ഇവയ്ക്കെല്ലാം പരിധി പ്രകൃതി നിയമങ്ങൾ മാത്രമായിരുന്നു. ഇത്തരത്തിലുള്ള കേവലമായ ചൂഷണത്തിന് സാമൂഹ്യപരിധികൾ നിർണയിക്കപ്പെട്ടു. എന്നതാണ് കഴിഞ്ഞ മുപ്പതു വർഷക്കാലത്തിനിടയിൽ വ്യവസായത്തിലുണ്ടായ ഏററവും പ്രധാനപ്പെട്ട സംഭവവികാസങ്ങളിലൊന്ന്. സ്വാതന്ത്ര്യത്തിനുമുമ്പുതന്നെ ഏററവും പ്രാകൃതമായ ചൂഷണ രീതികൾക്കും കയററുമതിക്കാരുടെ മൽസരം മൂലം ഉണ്ടായിക്കൊണ്ടിരുന്ന കൂലി വെട്ടിക്കുറയ്ക്കലുകൾക്കുമെതിരെ സമരം ചെയ്തുകൊണ്ട് കയർ നെയ്ത്തു മേഖലയിൽ ട്രേഡ് യൂണിയൻ പ്രസ്ഥാനം ശക്തി പ്രാപിച്ചിരുന്നു. കയർ പിരിമേഖലയിൽ ഈ വളർച്ചയുണ്ടായത് സ്വാതന്ത്ര്യ സമ്പാദനത്തിനുശേഷം മാത്രമാണ്. ട്രേഡ് യൂണിയൻ സമ്മർദ്ദങ്ങളുടെ ഫലമായി 1956 ൽ കയർ പിരിമേഖലയിൽ മിനിമം കൂലി നിശ്ചയിക്കപ്പെട്ടു. 1963 ൽ മിനിമം കൂലി മലബാറിനേയും കൂടി ഉൾപ്പെടുത്തി പുതുക്കി നിശ്ചയിക്കപ്പെട്ടു. 1971ൽ വീണ്ടും കൂലി വർധിപ്പിക്കപ്പെട്ടു. 1956നും 1971നും ഇടയ്ക്കു മിനിമം കൂലി ഇരട്ടിയിലധികം ഉയർന്നു. ജീവിത വില സൂചികയുമായി കൂലി ബന്ധിക്കപ്പെട്ടു.

## 2. വികേന്ദ്രീകരണം

എന്നാൽ ഇവയൊന്നും തൊഴിലാളികൾ അസംഘടിതരായിരുന്ന ചെറുകിടമേഖലയിൽ താരതമ്യേന നടപ്പാക്കപ്പെ

ട്ടില്ല. ഇവിടങ്ങളിൽ ചൂഷണത്തിനെതിരായുള്ള സാമൂഹ്യ സമ്മർദങ്ങളം ദുർബലമായിരുന്നു. തൻമൂലം സംഘടിത മേഖലയും അസംഘടിത ചെറുകിട മേഖലയും തമ്മിലുള്ള സേവനവ്യവസ്ഥ കൂലി അന്തരങ്ങളം ഏറിവന്നു. 1960 ൽ ആലപ്പുഴയിലെ മൂന്നു ഫാക്ടറികളിൽ 2 ഡസൻ BR7 തടുക്കു് നെയ്യുന്നതിനു് വേണ്ട കൂലിയിൽ ഉണ്ടായിരുന്ന അന്തരം പട്ടിക 1 ൽ കാണാം. ഇത്രയുമല്ലെങ്കിലും മററിനം ഉല്പന്നങ്ങളിലും കൂലിച്ചിലവിൽ സാരമായ അന്തരം വൻകിട നെയ്ത്തു ശാലകളും ചെറുകിട നെയ്ത്തു ശാലകളും തമ്മിൽ നിലനിന്നിരുന്നു.

പട്ടിക. 1

1960 ൽ 2 ഡസൻ BR7 തടുക്ക് നെയ്യുന്നതിനുള്ള കൂലിച്ചിലവ് (രൂപയിൽ)

| ഇനം | വൻകിട നെയ്ത്തുശാല (300നു മുകളിൽ തൊഴിലാളികൾ) | ഇടത്തരം നെനെയ്ത്തു ശാല (100–50തൊഴിലാളികൾ) | കുടിൽ നെയ്ത്തുശാല(10ൽ താഴെ തൊഴിലാളികൾ) |
|---|---|---|---|
| 1 | 2 | 3 | 4 |
| അടിസ്ഥാനകൂലി | 50.4 | 4.03 | 3.02 |
| ഡി. എ. | 7.19 | 4.78 | 3.02 |
| ബോണസ് | 0.99 | 0.71 | — |
| ഇ. എസ്. ഐ. | 0.15 | 0.11 | — |
| മൂപ്പൻകാശ് | 0.12 | 0.06 | — |
| ഒരു മണിക്കൂർ കൂലി | 0.91 | — | — |
| തൊഴിലില്ലായ്മ വേതനം | 0.24 | — | — |
| ലീവ് വേതനം | 0.61 | — | — |
| അവധി വേതനം | 0.36 | — | — |
| കാൻറീൻ, തുടങ്ങിയവ | 0.24 | — | — |
| | 15.85 | 9.69 | 6.04 |

(അവലംബം : T. M. Thomas Isaac—Class struggle and structural changes Coir Mat and Matting Industry in Kerala, 1950—1980, EPW July 1982)

കയർ പിരി മേഖലയിലും ഈ വ്യത്യാസം നമുക്കുകാണുവാൻ കഴിയും. മിനിമം കൂലി പ്രായേണ വലിയ സ്ഥാപനങ്ങളിലെ സംഘടിത തൊഴിലാളികൾക്കേ നേടുവാൻ കഴിഞ്ഞുള്ളൂ. 1978ൽ പോലും ഈ വ്യത്യാസങ്ങൾ ട്രേഡ് യൂണിയനുകൾ ഏററവും ശക്തി പ്രാപിച്ച അഞ്ചുതെങ്ങുപ്രദേശത്തുപോലും കാണുവാൻ കഴിഞ്ഞു. പട്ടിക 2 പരിശോധിച്ചാൽ ഇതു വ്യക്തമാകും.

പട്ടിക. 2

1978 ൽ കടക്കാവൂർ ഗ്രാമത്തിലെ കൂലി നിരക്കുകൾ (ക. യിൽ)

| | 10 റാട്ടിനു മുകളിൽ ഉള്ള സ്ഥാപനങ്ങൾ | 1–3 റാട്ടു സ്ഥാപനങ്ങൾ |
|---|---|---|
| തൊണ്ടു തല്ലൽ(100 തൊണ്ട്) | 1.61 | 1.47 |
| കയർ പിരിക്കൽ(ഒരു വണ്ടി) | 3.99 | 3.58 |
| റാട്ട് തിരിക്കൽ | 2.06 | 1.98 |
| കയറുകെട്ടൽ | 1.89 | 1.79 |
| ബോണസ് (വാർഷികം) | 33.75 | 9.37 |

(അവലംബം : T. M. Thomas Isaac—Evolution of Organisation of Coir Production in Kerala, CDS Working Paper, 1984)

എന്നാൽ സാങ്കേതികവിദ്യയിൽ ചെറുതും വലുതുമായ സ്ഥാപനങ്ങൾ തമ്മിൽ യാതൊരു അടിസ്ഥാന വ്യത്യാസവും ഇല്ലായിരുന്നതിനാൽ അവതമ്മിൽ ഉല്പാദന ക്ഷമതയുടെ കാര്യത്തിൽ ചിട്ടയായ യാതൊരു ബന്ധവും ഉണ്ടായിരുന്നില്ല. കയർ പിരിമേഖലയിലെ സ്ഥിതി പട്ടിക 3 ൽ കാണാം. കയർ നെയ്ത്തുമേഖലയിലെ സ്ഥിതിയും വ്യത്യസ്തമായിരുന്നില്ല.

ചുരുക്കത്തിൽ കൂടുതൽ കൂടുതൽ ചെറുകിട മേഖലയിലേക്ക് ഉല്പാദനത്തെ മാററുന്നതായിരുന്നു എന്തുകൊണ്ടും മൂലധനത്തിന് ലാഭകരം. കയർ നെയ്ത്തു മേഖലയിൽ വൻകിട വ്യവസായശാലകൾ ഒന്നൊന്നായി അടച്ചുപൂട്ടപ്പെട്ടു. ഉല്പാദനം ക്രമേണ പരിപൂർണമായി കുടിൽ

വ്യവസായ മേഖലയിലേക്കു മാറി. 1980 ൽ മൊത്തം 3507 നെയ്ത്തുശാലകൾ ഉണ്ടായിരുന്നതിൽ 65 ശതമാനം സ്ഥാപനങ്ങളിലും അഞ്ചുതറിയിൽ താഴെയേ ഉണ്ടായിരുന്നുള്ളു. മററൊരു 28 ശതമാനം സ്ഥാപനങ്ങളിൽ 5 നും 10 നും മദ്ധ്യേ തറികളേ ഉണ്ടായിരുന്നുള്ളു. ഈ സ്ഥാപനങ്ങളാവട്ടെ ആലപ്പുഴ പട്ടണത്തിനു വെളിയിൽ ഗ്രാമപ്രദേശങ്ങളിലാണ് ഉയർന്നു വന്നത്. വൻകിട വ്യവസായ—കയററുമതിക്കാർ നേരിട്ടുള്ള ഉല്പാദനത്തിൽ നിന്നു പിൻമാറി, കേവലം കച്ചവട—കയററുമതിക്കാരായി മാറി. വിദേശ കമ്പോളത്തിൽ തങ്ങൾക്കുണ്ടായിരുന്ന മേധാവിത്വം ഉപയോഗിച്ച് കച്ചവട കയററുമതിക്കാർ ചെറുകിട ഉല്പാദന മേഖലയെ നിയന്ത്രിച്ചു. കയർ നെയ്ത്തു മേഖലയിൽ വന്നു ചേർന്ന ഘടനാപരമായ മാററങ്ങൾ പട്ടിക 4 പരിശോധിച്ചാൽ വ്യക്തമാകും.

പട്ടിക. 3

കയർ പിരി മേഖലയിലെ ഉല്പാദന ക്ഷമത (രൂപയിൽ)

| സ്ഥാപനങ്ങളുടെ വലുപ്പം | ശരാശരി തൊഴിലാളിയുടെ ഉല്പാദനം | | | ഒരു രൂപ നിശ്ചിത മൂലധനത്തിൻമേലുള്ള ഉല്പാദനം | | |
|---|---|---|---|---|---|---|
| (തൊഴിലാളികളുടെ എണ്ണം പ്രകാരം) | തിരുവനന്തപുരം | കൊല്ലം | ആലപ്പുഴ | തിരുവനന്തപുരം | കൊല്ലം | ആലപ്പുഴ |
| 1 | 2 | 3 | 4 | 5 | 6 | 7 |
| 2–4 | 1283.04 | – | – | 16.16 | – | – |
| 5–9 | 977.19 | 1312.32 | 962.14 | 22.16 | 28.95 | 21,83 |
| 10–14 | 960.38 | 1309.25 | 952.38 | 18.49 | 24.13 | 23.40 |
| 15–19 | 1001.00 | 1155.24 | 977.36 | 22.62 | 27.33 | 18.83 |
| 20–49 | 1035.87 | 1182.05 | 858.83 | 22.21 | 31.80 | 25.88 |
| 50– | 817.47 | 630.88 | 310.99 | 22.96 | 22.30 | 12.79 |

(മൂലം: IAMR–Sectoral studies–Employment study on coir Industry, 1979.)

കയർ പിരിമേഖലയിലും വികേന്ദ്രീകരണം ശക്തിപ്പെട്ടു. കൈപ്പിരി മേഖലയിൽ കേന്ദ്രീകൃത കൂലിവേല ഉല്പാദന സമ്പ്രദായം തന്നെ അപ്രത്യക്ഷമായി എന്നു വേണമെങ്കിൽ പറയാം. 1961 ൽ കൈപ്പിരിക്കാരിൽ കേവലം 2 ശതമാനം ആളുകൾ മാത്രമേ കൂലി വേലക്കാരായിട്ടുണ്ടായിരുന്നുള്ളു. 1955ൽ 20 തൊഴിലാളികളിൽ കൂടുതൽ വേല ചെയ്തിരുന്ന 1000 ൽ പരം റാട്ടു പിരി സ്ഥാപനങ്ങൾ ഉണ്ടായിരുന്നു. 1976 ൽ ആവട്ടെ കയർ സഹകരണസംഘങ്ങളെ മാററി നിർത്തിയാൽ ഇത്തരം സ്ഥാപനങ്ങളുടെ എണ്ണം 550 ൽ താഴയേ വരികയുള്ളു.

ചുരുക്കത്തിൽ, ഈ കാലയളവിൽ, വ്യവസായഘടനയിൽ വ്യാപകമായ വികേന്ദ്രീകരണം സംഭവിച്ചു. ഈ വികേന്ദ്രീകരണത്തെ സാമൂഹ്യസമ്മർദത്തോടുള്ള മൂലധനത്തിൻെറ പ്രതികരണമായിട്ടുവേണം വീക്ഷിക്കുവാൻ.

## 3. യന്ത്രവല്ക്കരണം

ക്രമേണ വികേന്ദ്രീകൃത മേഖലയിൽപോലും തൊഴിലാളികൾ സംഘടിതരായി തീർന്നു. കൂലിയും ഉയർന്നു. അങ്ങനെ പരമ്പരാഗത സാങ്കേതികവിദ്യയുടെ, പട്ടിണി കൂലിയുടെ അടിത്തറ തകർന്നു. ഇനി പഴയ ലാഭത്തോത് നിലനിർത്തണമെങ്കിൽ ഉല്പാദനക്ഷമത വർദ്ധിപ്പിച്ചേ സാദ്ധ്യമാകൂ എന്ന പുതിയ സാഹചര്യം നിലവിൽ വന്നു. ഇതിൻെറ പശ്ചാത്തലത്തിലാണ് കയർ വ്യവസായത്തിൽ വ്യാപകമായ യന്ത്രവല്ക്കരണം നടപ്പായിത്തുടങ്ങിയത്.

യന്ത്രവല്ക്കരണത്തിനുള്ള ശ്രമങ്ങൾ കയർ വ്യവസായത്തിൽ പുതുതല്ല. മുപ്പതുകളിൽ കച്ചവട മൽസരം രൂക്ഷമായപ്പോൾ ചില യൂറോപ്യൻ കമ്പനികൾ ആലപ്പുഴയിൽ യന്ത്രത്തറി സ്ഥാപിക്കുവാൻ ശ്രമിക്കുകയുണ്ടായി. ആ പരിശ്രമങ്ങൾ പരാജയപ്പെടുകയാണുണ്ടായത്. ഇതിൻെറ കാരണത്തെക്കുറിച്ച് മദിരാശി സർക്കാരിൻെറ തുണി വിദഗ്ദ്ധൻെറ അഭിപ്രായം ഉദ്ധരിക്കട്ടെ. ''ഒരു പവ്വർലൂം

പട്ടിക. 4

കയർ നെയ്ത്തു മേഖലയിൽ വന്നുചേർന്ന മാററങ്ങൾ.

| | 1949–50 | 1979–80 |
|---|---|---|
| മൊത്തം കയററുമതിക്കാർ | 149 | 109 |
| സ്വന്തം നെയ്ത്തുശാലയുള്ള കയററുമതിക്കാർ | 88 | 42 |
| ഇവരുടെ കീഴിലെ തൊഴിലാളികളുടെ എണ്ണം | 18500 | 2200 |
| കയററുമതിയിൽ നേരിട്ടുള്ള ഉല്പാദനം % | 65-70 | 15-25 |
| 20 തൊഴിലാളികളിൽ താഴെ ജോലി ചെയ്യുന്ന സ്ഥാപനങ്ങൾ | 653 (1955ൽ) | 3425 |
| 100 തൊഴിലാളികൾക്കു മേൽ ജോലി ചെയ്യുന്ന സ്ഥാപനങ്ങൾ | 28 ,, | 6 |
| മൊത്തം നെയ്ത്തുശാലകളുടെ എണ്ണം | 721 ,, | 3507 |
| മൊത്തം തറികളുടെ എണ്ണം | 11927 ,, | 16440 |
| ഇവയിൽ ആലപ്പുഴ പട്ടണത്തിലെ തറികൾ | 4554 (1938) | 2996 |

(അവലംബം : പട്ടിക 1–ൻേറതു തന്നെ)

ഫാക്ടറിക്ക് സുസംഘടിതമായ കുടിൽ വ്യവസായത്തോട് മത്സരിക്കാൻ കഴിയുകയില്ല. യന്ത്രത്തറി നെയ്ത്ത് കൈത്തറിയേക്കാൾ ലാഭകരമല്ല. ഈ അഭിപ്രായം കൊച്ചിയിൽ നിലവിലുള്ള ഡിപ്പാർട്ട്മെൻറിൽ നിന്നുള്ള അന്വേഷണത്തിൽ നിന്നു ബോധ്യപ്പെട്ടിട്ടുണ്ട്''. അതുപോലെ തന്നെ ആസ്പിൻവാൾ കമ്പനി അഞ്ചുതെങ്ങു പ്രദേശത്തും അർനോൾഡ് ആൻഡ് ചെനറി കമ്പനി ആലപ്പുഴയിലും സ്ഥാപിച്ച തൊണ്ടു തല്ലുയന്ത്രങ്ങൾ കൈത്തല്ലുകാരോടു മൽസരിക്കാനാവാതെ പൂട്ടേണ്ടി വന്നു. ഇത്തരത്തിൽ കായികാദ്ധ്വാനത്തെ അടിസ്ഥാനമാക്കിയുള്ള സാങ്കേതിക വിദ്യകൾക്ക് യന്ത്രത്തോട് മൽസരിക്കുവാൻ കെല്പു നല്കിയത് കൈവേലക്കാരുടെ ഏററവും ചുരുങ്ങിയ കൂലിച്ചെലവായിരുന്നു. ഇതിനെ പുതിയ സംഭവ വികാസങ്ങൾ ഇല്ലായ്മ ചെയ്തു.

കയർ നെയ്ത്തു മേഖലയെടുക്കാം. ഇന്ത്യൻ ഇൻസ്ററിററൂട്ട് ഓഫ് ഫോറിൻ ട്രേഡ് നടത്തിയ ഒരു പഠനത്തിന്റെ കണക്കുകളെ സൂക്ഷ്മമായി പരിശോധിക്കുമ്പോൾ കാണാൻ കഴിയുന്ന രസകരമായ വസ്തുത 1970 ൽ പോലും ക്രീൽമാററിന്റെ രംഗത്ത് യന്ത്രത്തറിക്ക് വികേന്ദ്രീകരണ മേഖലയിലെ കൈത്തറിയോടുമൽസരിക്കാൻ കഴിഞ്ഞില്ല എന്നാണ്. ഒരു ഷിഫ്ററ് മാത്രം പ്രവർത്തിക്കുന്ന യന്ത്രത്തറി ഫാക്ടിയും വൻകിടകൈത്തറി നെയ്ത്തുശാലയും തമ്മിൽ ഉല്പാദനച്ചിലവിൽ ഉണ്ടായിരുന്ന അന്തരം 16 ശതമാനം മാത്രമായിരുന്നു. കുടിൽ വ്യവസായമേഖലയിലെ കൈത്തറിയുടെ ഉല്പാദനച്ചിലവ് വൻകിടനെയ്ത്തുശാലയേക്കാൾ വളരെ കുറവായിരുന്നു എന്നു നാം കണ്ടതാണല്ലോ.

എന്നാൽ ചെറുകിട മേഖലയിലെ ട്രേഡ് യൂണിയൻ പ്രസ്ഥാനത്തിന്റെ വളർച്ചയും കൂലി വർധനയും ഈ സ്ഥിതി ഇന്നു മാററിയിരിക്കുന്നു. മാത്രമല്ല ട്രേഡ് യൂണിയനുകളുടെ വിജയം ഇതുവരെ കയററുമതിക്കാർക്കുപൂർണമായി കീഴടങ്ങി പ്രവർത്തിച്ചിരുന്ന ചെറുകിട ഉല്പാദകരെ തങ്ങളുടെ ഉല്പന്നങ്ങൾക്ക് ന്യായമായ വില ലഭിക്കുവാൻ സംഘടിതരാകുവാൻ നിർബന്ധിച്ചു. ഇവരുടെ പ്രക്ഷോഭം മൂലം പൂർണമായ നിയമാനുസൃത കൂലി നിരക്കിനെ അടിസ്ഥാനമാക്കിയുള്ള മിനിമം വിലകൾ ചെറുകിടക്കാരുടെ ഉല്പന്നങ്ങൾക്ക് നിജപ്പെടുത്തുവാൻ സർക്കാർ തയ്യാറാകേണ്ടിവന്നു. അങ്ങനെ വികേന്ദ്രീകരിച്ച ഉല്പാദന വ്യവസ്ഥയുടെ കീഴിൽ പോലും കൈത്തറിയുടെ ലാഭോദ്ധ്യതകൾ കൊട്ടിയടക്കപ്പെട്ടു.

ഇതു മൂലമാണ് അൻപതുകളിൽ കൂലി ഏകീകരണ കാലത്ത്, യന്ത്രവല്ക്കരണത്തിനെതിരെ നിയന്ത്രണങ്ങൾ ഒന്നുമില്ലാതിരുന്നപ്പോൾപോലും യന്ത്രത്തെക്കുറിച്ച് ചിന്തിക്കാതിരുന്ന മുതലാളിമാരിൽ, തയ്യാറും വിഭവശേഷിയുമുള്ള ചിലർ, ഇന്ന് യന്ത്രത്തറിയുടെ അടിസ്ഥാനത്തിൽ വ്യവസായത്തെ പുനഃസംഘടിപ്പിക്കുന്നതിനായി മുന്നോട്ടു വന്നിരിക്കുന്നത്. (ഇതു പറയുമ്പോൾ 50 കളിൽ വികേ

ന്ദ്രീകരണത്തിൻെറ തുടക്കത്തിൽ കയർ രംഗത്തെ സാങ്കേതിക വിദ്യാമാററത്തെ തടസപ്പെടുത്തിയിരുന്ന വിദേശ കമ്പോള പഞ്ചാട്ടങ്ങരം, വിദേശയന്ത്രത്തറി വ്യവസായത്തിൽ നിന്നുണ്ടായിരുന്ന എതിർപ്പ്, മൂലധനം മുടക്കുന്നതിന് വിദേശ കമ്പനികരംക്കുണ്ടായിരുന്ന മടി തുടങ്ങിയ ഘടകങ്ങളെ വിസ്മരിക്കുന്നില്ല എന്നു സൂചിപ്പിച്ചുകൊള്ളട്ടെ.) ഇന്ന് 4 ഫാക്ടറികളിലായി 60 ഓളം യന്ത്രത്തറികരം വ്യവസായത്തിലുണ്ട്.

ഇതു തന്നെയാണ് തൊണ്ടു തല്ലുയന്ത്രങ്ങളുടെ വ്യാപനത്തിൻെറ പശ്ചാത്തലവും. തൊണ്ടു തല്ലുയന്ത്രങ്ങളുടെ എണ്ണം കുത്തനെ വർധിക്കുവാൻ തുടങ്ങിയത് അറുപതുകളുടെ ഉത്തരാർദ്ധത്തിൽ മിനിമം കൂലി നടപ്പാക്കുന്നതിനായുള്ള തൊഴിൽ സമരങ്ങരം ശക്തിപ്പെടുവാൻ തുടങ്ങിയപ്പോഴാണ്. 1955 ൽ 6 മാത്രമായിരുന്ന തൊണ്ടു തല്ലുയന്ത്രങ്ങരം 1973 ൽ 400 ൽ അധികമായി വർധിച്ചു. എന്നാൽ യന്ത്രവല്ക്കരണം സൃഷ്ടിച്ച തൊഴിലില്ലായ്മയും തൊഴിലാളി പ്രക്ഷോഭവും മൂലം തെക്കൻ ജില്ലകളിൽ യന്ത്രത്തെ നിരോധിക്കുവാൻ സർക്കാർ നിർബന്ധിതമായി. എന്നാലും ഇന്ന് നിരോധനം ഇല്ലാത്ത ജില്ലകളിൽ 200 ഓളം യന്ത്രങ്ങരം പ്രവർത്തിക്കുന്നുണ്ടെന്നാണു കണക്കാക്കപ്പെടുന്നത്. കായികമായി പ്രവർത്തിപ്പിച്ചിരുന്ന തെളിക്കൽ യന്ത്രങ്ങരം ഇന്ന് പല സ്ഥലത്തും മോട്ടോർ ശക്തികൊണ്ടാണ് പ്രവർത്തിപ്പിക്കുന്നത്.

മലബാറിലെ കൈപ്പിരി മേഖലയെ തൊണ്ടുതല്ലുയന്ത്രങ്ങരം എകദേശം പൂർണമായി തന്നെ കീഴടക്കി എന്നു വേണമെങ്കിൽ പറയാം. ഇതിൻെറ ഫലമായി കൈപ്പിരി അതിവേഗം നാമാവശേഷമായിക്കൊണ്ടിരിക്കുകയാണ്. ഒരു വശത്ത് റാട്ടുപിരി കൂടുതൽ പരന്നുകൊണ്ടിരിക്കുന്നു. 1955 നും 1962 നും ഇടയിൽ കേരളത്തിലെ മൊത്തം റാട്ടുകളുടെ എണ്ണം 29,653 ൽ നിന്ന് 38,484 (29.8 ശതമാനം) ആയി വർദ്ധിച്ചപ്പോരം കൈപ്പിരി മേഖലകരം അടങ്ങുന്ന കരുനാഗപ്പള്ളി, ചേർത്തല, കൊച്ചി, കണയന്നൂർ, കോട്ടയം,

താലൂക്കുകളിലും കോഴിക്കോട്, കണ്ണൂർ ജില്ലകളിലും ഉണ്ടായിരുന്ന റാട്ടുകളുടെ എണ്ണം 7,466 ൽ നിന്ന് 12,423 ആയി (66.4 ശതമാനം) വർധിക്കുകയുണ്ടായി. അതേസമയം മലബാർ പ്രദേശം പൊതുവിൽ ചകിരി മാത്രം ഉല്പാദിക്കുന്ന മേഖലയായി ചുരുങ്ങിക്കൊണ്ടിരുന്നു.

## 4. സഹകരണ പ്രസ്ഥാനം

വികേന്ദ്രീകരണത്തിനും ഇടത്തട്ടുകാരുടെ അനിയന്ത്രിതമായ ചൂഷണത്തിനുമുള്ള പ്രതിവിധിയായി സഹകരണ പ്രസ്ഥാനം ശക്തി പ്രാപിച്ചു. സഹകരണപ്രസ്ഥാനത്തിൻെറ ചരിത്രത്തെ മൂന്നു ഘട്ടങ്ങളായിട്ടു തിരിക്കാം. സ്വാതന്ത്ര്യത്തിനു മുൻപ് മലബാറിൽ ബ്രിട്ടീഷുകാർ ആരംഭിച്ച സഹകരണ പരീക്ഷണങ്ങളാണ് ഒന്നാം ഘട്ടത്തിലുള്ളത്. 1950 ൽ തിരു–കൊച്ചി സർക്കാരിൻെറ കയർ സഹകരണസ്കീം രണ്ടാം ഘട്ടത്തിൻെറ തുടക്കത്തെ കുറിക്കുന്നു. ചെറുകിട ഉല്പാദകരുടേയും തൊണ്ടു കച്ചവടക്കാരുടേയും സഹകരണ സംഘങ്ങളായിരുന്നു രൂപീകരിക്കപ്പെട്ടത്. സർക്കാർ ഫണ്ടുകൾ തിരിമറി ചെയ്യുന്നതിനും കൂടുതൽ സംഘടിതമായി തൊഴിലാളികളെ ചൂഷണം ചെയ്യുന്നതിനുമുള്ള മറയായി തീർന്നതോടെ ഈ സംരംഭം പരാജയപ്പെട്ടു. ഏന്തി വലിഞ്ഞു കൊണ്ടിരുന്ന സഹകരണപ്രസ്ഥാനത്തെ അഴിച്ചു പണിയാനുള്ള പരിശ്രമങ്ങൾ അറുപതുകളുടെ അവസാനം തുടങ്ങി. കയർ പുനഃസംഘടനാ സ്കീമോടു കൂടി കയർ സഹകരണ പ്രസ്ഥാനത്തിൻെറ മൂന്നാം ഘട്ടം ആരംഭിക്കുകയായി. കയർ സഹകരണസംഘങ്ങൾ തൊഴിലാളികളുടെ സഹകരണസംഘങ്ങളായി രൂപാന്തരപ്പെട്ടു. ഇവയിൽ ക്രമേണ നേരിട്ടുള്ള ഉല്പാദനത്തിന് മുൻതൂക്കം വന്നു ചേർന്നു. കയർ പുനഃസംഘടനാസ്കീം ഉത്ഘാടനം ചെയ്യപ്പെട്ട് ദശാബ്ദം കഴിഞ്ഞെങ്കിലും സഹകരണപ്രസ്ഥാനത്തിന് വ്യവസായത്തിലെ ഭൂരിപക്ഷം തൊഴിലാളികളേയും ഇനിയും ഉൾക്കൊള്ളുവാൻ കഴിഞ്ഞില്ല.

സഹകരണ പ്രസ്ഥാനത്തിനു നല്കിയ പ്രോത്സാഹനത്തോടൊപ്പം അധികൃതർ കച്ചവടക്കാരുടെ ദുസ്വാധീനത്തിനെതിരെ ശക്തമായ നടപടികളും സ്വീകരിച്ചു. ഒന്നാമതായി കയറുല്പന്നങ്ങളുടെ കയററുമതി തറവില, ഗുണനിയന്ത്രണം, വാങ്ങൽ വില തുടങ്ങിയവ നിശ്ചയിച്ചു. രണ്ടാമതായി തൊണ്ടു് കമ്പോളത്തിൽ കർശനമായ നിയന്ത്രണങ്ങറം ഏർപ്പെടുത്തി. 1968 ലായിരുന്നു ആദ്യമായി തൊണ്ടു വില നിയന്ത്രിക്കുവാനുള്ള ഒരു സംരംഭം ഉണ്ടായതു്. 1973 ൽ സമൂലമായ നിയന്ത്രണങ്ങറം ഏർപ്പെടുത്തപ്പെട്ടു. അതു പ്രകാരം തൊണ്ടഴുക്കലിന് ലൈസൻസിങ്ങ് ഏർപ്പെടുത്തപ്പെട്ടു. തൊണ്ടിൻെറ നീക്കത്തിന് പരിധികറം നിർണയിക്കപ്പെട്ടു. ഇതര സംസ്ഥാനങ്ങളിലേക്കുള്ള ചകിരിയുടെ കയററുമതി നിരോധിച്ചു. ഏററവും പ്രധാനമായി കയറുല്പാദന കേന്ദ്രങ്ങളിൽ പച്ചത്തൊണ്ടിൻേറയും അഴുക്കൽ തൊണ്ടിൻേറയും വിലകറം സർക്കാർ നിജപ്പെടുത്തി.

## പ്രതിസന്ധി

ഈ സർക്കാർ ഇടപെടലുകളെല്ലാം ഉണ്ടായിട്ടും കയർത്തൊഴിലാളിയുടെ മൊത്തം ജീവിത നിലവാരത്തിൽ എടുത്തുകാട്ടത്തക്ക പുരോഗതിയുണ്ടാക്കാൻ കഴിഞ്ഞു എന്നവകാശപ്പെടാൻ കഴിയുകയില്ല. കയർ സഹകരണ സംഘങ്ങളിലെ തൊഴിലാളികളുടെ സ്ഥിതി പരിശോധിച്ചാൽ ഇതു ബോദ്ധ്യപ്പെടും.

a) കയർ പ്രൈമറി സഹകരണസംഘങ്ങളിലെ തൊഴിലാളികളുടെ ആളോഹരി ഉല്പാദനം 1975–76 ൽ 3.9 ക്വിൻറൽ ആയിരുന്നതു് ഇന്നു് 1.8 ക്വിൻറലായി കുത്തനെ താഴ്ന്നിരിക്കുന്നു. (നിര 6 നോക്കുക.) ഇതിൻെറ ഫലമായി ഒരു തൊഴിലാളിയുടെ ശരാശരിമാസവരുമാനം 1975_76ൻെറ പകുതിയായി താണിരിക്കുന്നു. വില വർദ്ധന കൂടി കണക്കിലെടുത്താൽ യഥാർത്ഥ വരുമാനത്തിൽ ഈ കാലയളവിലുണ്ടായ തകർച്ച മനസിലാക്കാവുന്നതേയുള്ളൂ. 1981–82ൽ

പട്ടിക 5

കയർ പ്രൈമറി സഹകരണ സംഘങ്ങളുടെ പുരോഗതി 1975–76/1981–82

| കൊല്ലം | സൊസൈററി കളുടെ എണ്ണം | അംഗങ്ങൾ | തൊഴിൽ ലഭിച്ചവർ | തൊഴിലാ ളികളുടെ ശതമാനം | ആളോഹരി കയറുല്പാദനം (വി) | ശരാശരി മാസകൂലി | ശേഖരിച്ച മൊത്തം തൊണ്ട് (ലക്ഷത്തിൽ) | തൊഴിലാളികൾക്ക് പൂർണ്ണ തൊഴിൽ നല്കുന്നതിനു വേണ്ട തൊണ്ടിന്റെ ശതമാനമായി |
|---|---|---|---|---|---|---|---|---|
| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 |
| 1975–76 | 211 | 106,096 | 32590 | 30.71 | 3.91 | 56.77 | 1873 | 57.7 |
| 1976–77 | 243 | 124,833 | 58587 | 46.93 | 2.52 | 33.67 | 1542 | 26.3 |
| 1977–78 | 354 | 156,268 | 61518 | 39.37 | 2.19 | 28.78 | 1265 | 20.6 |
| 1978–79 | 401 | 158,000 | 65000 | 41.14 | 2.00 | 28.97 | 1498 | 23.1 |
| 1979–80 | 409 | 196,000 | 66000 | 33.67 | 2.29 | 34.60 | 1570 | 23.7 |
| 1980–81 | 415 | 196,000 | 73000 | 37.25 | 1.71 | 32.31 | 1609 | 22.0 |
| 1981–82 | 462 | 215,000 | 89000 | 41.40 | 1.79 | 28.00 | 1900 | 21.4 |

(മൂലം : Economic Review 1982, 1980)

ഒരു കയർ തൊഴിലാളിക്ക് കയർ പിരി മേഖലയിൽ ലഭിച്ച ത് പ്രതിമാസം 28 രൂപ മാത്രമാണ്. കയർ നെയ്ത്തു സഹകരണസംഘങ്ങളിലെ സ്ഥിതി ഇതിനേക്കാൾ മെച്ചമാണ്. 1981–82 ൽ അവിടെ തൊഴിൽ ലഭിച്ച തൊഴിലാളികൾക്ക് പ്രതിമാസം 207.52 ക. വരുമാനമുണ്ടായി.

b) 1981–82 ൽ കയർ സഹകരണസംഘങ്ങളിൽ 2 ലക്ഷത്തിൽപരം അംഗങ്ങൾ ഉണ്ടായിരുന്നു. അവരിൽ 40 ശതമാനം ആളുകൾക്കേ സഹകരണമേഖലയിൽ ആവർഷം തൊഴിൽ നൽകാൻ കഴിഞ്ഞുള്ളൂ. അതായത് 89000 തൊഴിലാളികൾക്ക്. കയർ വ്യവസായത്തിലെ ബഹുഭൂരിപക്ഷം തൊഴിലാളികളും സ്വകാര്യമേഖലയിലാണു തൊഴിൽ ചെയ്യുന്നതെന്നു വ്യക്തമാണ്. സഹകരണമേഖലയിലെ സ്ഥിതി കഴിഞ്ഞ ഖണ്ഡികയിൽ സൂചിപ്പിച്ചതാണെങ്കിൽ സ്വകാര്യമേഖലയിലെ തൊഴിലാളികളുടെ ദയനീയാവസ്ഥ ഊഹിക്കാവുന്നതാണ്.

ഇതാണ് കയർ വ്യവസായ രംഗത്തെ പ്രതിസന്ധിയുടെ കാതൽ: ഈ വ്യവസായത്തിൽ അദ്ധ്വാനിക്കുന്നവർക്ക് ഉപജീവനത്തിനുള്ള വകപോലും ഇന്നു ഈ വ്യവസായത്തിൽ നിന്നു ലഭിക്കുന്നില്ല.

## IV

## I. മൊത്തം മൂല്യസൃഷ്ടി

എന്തുകൊണ്ടാണീ ദുരവസ്ഥ? തൊണ്ടു കച്ചവടക്കാർ കൈക്കലാക്കുന്ന ലാഭവും കയററുമതിക്കാരുടേയും മററിടത്തട്ടുകാരുടെയും ലാഭവും എല്ലാം ഇല്ലാതാക്കിയാൽ പോലും ഇന്നു കയർ വ്യവസായത്തിൽ സൃഷ്ടിക്കപ്പെടുന്ന മൊത്തം മൂല്യം തൊഴിലെടുക്കുന്നവരുടെ മാന്യമായ ജീവിതത്തിനു മതിയാവുകയില്ല എന്ന നഗ്നയാഥാർത്ഥ്യത്തിനു നേരെ കണ്ണടച്ചിട്ടുകാര്യമില്ല. കയർ വ്യവസായത്തിൽ നിന്നുണ്ടാവുന്ന അററാദായം അല്ലെങ്കിൽ വരുമാനം എത്രയാണ്? കണക്കാക്കാൻ ശ്രമിക്കാം. നിരവധി അനുമാനങ്ങളുടെ അടിസ്ഥാനത്തിൽ കണക്കാക്കി എടുത്തിരിക്കുന്ന ഈ മതിപ്പു കണക്കിന്

കൃത്യത അവകാശപ്പെടാനാവില്ലെങ്കിലും നമ്മുടെ വിശകലനത്തിന് അവ മതിയാകും.

പട്ടിക 6

കയർ വ്യവസായത്തിലെ വരുമാനം (1979-80)

| ഇനം | ഉല്പാദനം ടൺ | വില (കോടി ക.) | സൃഷ്ടിക്കപ്പെട്ട മൂല്യം (കോടി കയിൽ) |
|---|---|---|---|
| 1 | 2 | 3 | 4 |
| ചകിരി | 1,31,600 | 32.90 | 19.74 |
| കയർ | 1,14,500 | 53.64 | 19.16 |
| തടുക്ക്, പായ് തുടങ്ങിയവ | 26,000 | 26.52 | 11.36 |
| വടങ്ങാം | 16,000 | 8.00 | 1.12 |
| മൊത്തം | — | — | 50.28 |

1979–80ൽ കയർ വ്യവസായത്തിൽ മൊത്തം പുതുതായി സൃഷ്ടിക്കപ്പെട്ടമൂല്യം 50.28 കോടി രൂപയാണ്. ഇതിൽ നിന്ന് ഒരുപൈസ പോലും മുതലാളിമാർക്കോ കച്ചവടക്കാർക്കോ നല്കാതെ മുഴുവനായും കയർ മേഖലയിൽ ഉണ്ടെന്നു പറയപ്പെടുന്ന 4.5 ലക്ഷം തൊഴിലാളികൾക്കിടയിൽ വിതരണം ചെയ്യപ്പെടുകയാണെങ്കിൽ ഒരു തൊഴിലാളിക്ക് പ്രതിമാസം ശരാശരി 93.11 രൂപയിൽ കൂടുതൽ ലഭിക്കുക സാദ്ധ്യമല്ല. കയർ വ്യവസായത്തിൽ കാനേഷുമാരി കണക്ക് പറയുന്നതുപോലെ 2.5 ലക്ഷം തൊഴിലാളികളേ ഉള്ളു എന്നിരിക്കട്ടെ. എങ്കിൽ പോലും ഒരു തൊഴിലാളിക്ക് പ്രതിമാസം ശരാശരി 167.60 രൂപയിൽ കൂടുതൽ ലഭിക്കുക വയ്യ.

ഈ സ്ഥിതി വിശേഷം സംജാതമാക്കുന്നതിൽ രണ്ടു ഘടകങ്ങൾ പങ്കുവഹിക്കുന്നുണ്ട്. ഒന്നാമതായി നാം നേരത്തെ കണ്ടതുപോലെ പരമ്പരാഗത സാങ്കേതിക വിദ്യയുടെ ഉല്പാദനക്ഷമത തുലോം പരിമിതമാണ്. രണ്ടാമതായി ഈ പരിമിതമായ ഉല്പാദന കഴിവ് പോലും പൂർണമായി വി

നിയോഗിക്കുവാൻ കഴിയുന്നില്ല. കയർ മേഖലയിൽഇന്ന് നിലവിലുള്ള രൂക്ഷമായ തൊഴിലില്ലായ്മയെയാണ് ഇവിടെ സൂചിപ്പിക്കുന്നത്. ശരാശരി കയർത്തൊഴിലാളിക്ക് ഒരു വർഷത്തിൽ ആകെ മൂന്നോ നാലോ മാസം മാത്രമാണ് ഇന്ന് പണികിട്ടുന്നത്. ഈ തൊഴിലില്ലായ്മയ്ക്ക് കാരണമായി രണ്ടുവസ്തുതകൾ ചൂണ്ടിക്കാണിക്കാനാവും. a) ഡിമാൻറിൻെറ മുരടിപ്പ് b) തൊണ്ടിൻെറ ദൗർലഭ്യം.

## 2. കയറിൻെറ ചോദനം

കയർ വ്യവസായത്തിലെ തൊഴിലാളികളുടെ എണ്ണത്തിൽ സാരമായ വർധനയുണ്ടായെങ്കിലും മൊത്തം കമ്പോളം അതിനനുസൃതമായി വളരുകയുണ്ടായില്ല. പാരമ്പര്യമായി വ്യവസായം ആശ്രയിച്ചുവന്ന വിദേശീയകമ്പോളങ്ങൾ അതിവേഗം തകർന്നു കൊണ്ടിരിക്കുകയാണ്. താഴെ കൊടുത്തിരിക്കുന്ന പട്ടിക 7 പരിശോധിച്ചാൽ ഈ പ്രവണത വ്യക്തമാവും.

പട്ടിക 7

കയറിൻേറയും കയറുല്പന്നങ്ങളുടേയും കയററുമതി സൂചിക

| കാലം | കയർ | മൊത്തം കയറുല്പന്നങ്ങൾ | തടുക്ക് | പായ് |
|---|---|---|---|---|
| 1 | 2 | 3 | 4 | 5 |
| 1935-36/1938-39 | 100.00 | 100.00 | 100.00 | 100.00 |
| 1946-47/1949-50 | 79.25 | 95.16 | 85·92 | 101.17 |
| 1950-51/1954-55 | 99·04 | 84.38 | 100.21 | 74.08 |
| 1955-56/1959-60 | 101.72 | 81.20 | 129.76 | 49.63 |
| 1960-61/1964-65 | 107.81 | 77.83 | 158.01 | 25·70 |
| 1965 66/1969-70 | 86.16 | 78·63 | 165.83 | 22 03 |
| 1970-71/1974-75 | 59.19 | 79·51 | 144.22 | 37.44 |
| 1975-76/1979-80 | 48.05 | 80·62 | 117·20 | 56.84 |
| 1980-81/1982-83 | 31.79 | 60·39 | 87.71 | 43.27 |
| | | ടൺ കണക്കിന് | | |
| 1935-36/1938-39 | 49,934 | 22,548 | 8,683 | 13,866 |
| 1980-81/1982-83 | 15,778 | 13,616 | 7,616 | 6000 |

(മൂലം: കയർബോർഡ് പ്രസിദ്ധീകരണങ്ങൾ)

ആഭ്യന്തര കമ്പോളത്തെക്കുറിച്ച് വ്യക്തമായ കണക്കുകൾ ലഭ്യമല്ല. കയററുമതിയിലുണ്ടായ ഇടിവിനെ പൂർണമായി നികത്താൻ ആഭ്യന്തര ഡിമാൻറിലുണ്ടായ വർദ്ധന അപര്യാപ്തമാണെന്നാണു പൊതുവെ കരുതപ്പെടുന്നത്.

## 3. തൊണ്ടിൻെറ പ്രദാനം

ഇതിനോടൊപ്പമോ അല്ലെങ്കിൽ ഒരു പക്ഷേ ഇതിലേറെയോ പ്രാധാന്യമർഹിക്കുന്ന പ്രശ്നമാണ് തൊണ്ടിൻെറ ദൗർലഭ്യം. മുരടിച്ചു നില്ക്കുന്ന കമ്പോള ആവശ്യത്തെ തൃപ്തിപ്പെടുത്തുന്നതിനുപോലും വേണ്ട തൊണ്ട് ന്യായമായ വിലക്ക് ഇന്നു ലഭ്യമല്ല. സർക്കാർ നിശ്ചയിച്ച തൊണ്ടിൻെറ പരമാവധി വില ശരാശരി 100 ക യാണിന്ന്. എന്നാൽ സ്വതന്ത്ര വിപണിയിൽ 100 തൊണ്ടിന് ശരാശരി 200 കയെങ്കിലും കൊടുക്കേണ്ടി വരും എന്നതാണ് യഥാർത്ഥ്യം. നിയമാനുസൃതമായ എല്ലാ തൊഴിൽ ആനുകൂല്യങ്ങളും നല്കേണ്ടതുള്ളതു കൊണ്ട് സ്വകാര്യ മേഖലയോട് മത്സരിച്ച് ആവശ്യമായ തൊണ്ട് ഉയർന്ന വില നല്കി വാങ്ങുവാൻ കഴിയുന്നില്ല. പട്ടിക 5 ൽ തെളിയുന്നതു പോലെ കയർ സഹകരണ സംഘങ്ങളിൽ തൊഴിൽ യഥാർത്ഥത്തിൽ ലഭിക്കുന്നവർക്ക് (മൊത്തം അംഗങ്ങൾക്കല്ല) പൂർണമായി തൊഴിൽ നല്കുന്നതിനാവശ്യമായ തൊണ്ടിൻെറ അഞ്ചിലൊന്ന് മാത്രമേ ശേഖരിക്കുന്നതിനു സഹകരണ പ്രസ്ഥാനത്തിനു കഴിയുന്നുള്ളു. തൻമൂലം പൂർണമായ കൂലിയും ആനുകൂല്യങ്ങളും ഈ മേഖലയിലെ തൊഴിലാളികൾക്കു ലഭിക്കുന്നുണ്ടെങ്കിലും വർഷത്തിൽ രണ്ടുരണ്ടര മാസത്തിലേറെ അവർക്കു തൊഴിൽ ലഭിക്കുന്നില്ല. അവരുടെ വരുമാനം ആവട്ടെ 30 രൂപയുടെ വട്ടത്തിൽ ചുരുങ്ങികിടക്കുന്നു. നിയമാനുസൃത വിലയുടെ ഇരട്ടി കൊടുത്ത് തൊണ്ടു വാങ്ങേണ്ടതുള്ളതു കൊണ്ട് സ്വകാര്യമേഖലയിലെ തൊഴിലാളികൾക്കാവട്ടെ ചെറുകിട ഉല്പാദകർ നിയമാനുസൃതമായ ആനുകൂല്യങ്ങൾ നല്കാൻ വിസമ്മതിക്കുന്നു.

## ചകിരിയുടെ ഉത്പാദനവും ഉപയോഗവും

**കയർ ബോർഡിന്റെ കണക്കുകളിൽ നിന്ന് 1979—80 (ടണ്ണിൽ)**



# എന്തു ചെയ്യരുത്

നമ്മൾ ചർച്ചചെയ്ത ദുരവസ്ഥക്ക് എന്താണൊരു പരിഹാരം? വളരെയേറെ വിവാദപരമായ ഒരു മേഖലയിലേക്കാണ് ഇനി നാം കടക്കുവാൻ പോകുന്നത്. ഒട്ടേറെ ആശയസംവാദവും കുറച്ചൊക്കെ പ്രവർത്തനവും ഈ ദിശയിൽ നടന്നിട്ടുണ്ട്. എങ്കിൽതന്നെയും നിർണായകമായ കാൽവെപ്പുകൾ ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. അതിലേക്കൊരു സംഭാവനയാണ് ഇന്നിവിടെ നടക്കുന്ന സെമിനാർ. അതിനൊരു തുടക്കം കുറിക്കുക മാത്രമാണ് ഈ പ്രബന്ധത്തിൽ ചെയ്യുന്നത്. അതുകൊണ്ട് കയർവ്യവസായ പുനഃസംഘടനയെക്കുറിച്ച് ഇന്ന് പ്രചാരത്തിലിരിക്കുന്ന പദ്ധതികൾ ഓരോന്നും എടുത്ത് പരിശോധിക്കുവാൻ തരപ്പെടില്ല. ഒരു പ്രബലമായ ധാര മാത്രമെടുത്ത് വിശദമായി പരിശോധിക്കുവാൻ ഒരുമ്പെടുകയാണ്. മുഖ്യമായും രണ്ട് കാര്യങ്ങളാണ് ഈ ധാരയുടെ വക്താക്കൾ മുന്നോട്ടുവെക്കുന്നത്: a) കയർവ്യവസായത്തെ അടിമുടി ആധുനികവൽക്കരിക്കേണ്ടിയിരിക്കുന്നു. അതിനായി സമൂലമായ യന്ത്രവൽക്കരണത്തിന് നാം തയ്യാറാവണം. b) ഓരോരോ കാലത്ത് കൊണ്ടുവന്ന നിയന്ത്രണങ്ങൾ എല്ലാം കുമിഞ്ഞുകൂടി ജഡഭാരമായി വ്യവസായത്തെ ഞെരുക്കിക്കൊണ്ടിരിക്കുകയാണ്. കയർവ്യവസായത്തിലെ, പ്രത്യേകിച്ച് തൊണ്ടിനുമേലും സാങ്കേതികവിദ്യയുടെ മേലുമുള്ള എല്ലാ നിയന്ത്രണങ്ങളും ഇല്ലായ്മ ചെയ്യണം.

# I

ആദ്യം നമുക്ക് യന്ത്രവൽക്കരണപ്രശ്നം പരിശോധിക്കാം. യന്ത്രവൽക്കരണത്തിനനുകൂലമായി ഉയർത്തപ്പെടുന്ന വാദങ്ങൾ എന്തൊക്കെയാണ്?

## 1. യന്ത്രവൽക്കരണവും അന്താരാഷ്ട്രീയ മത്സരവും

ഇന്ന് കയററുമതി അഭിമുഖീകരിക്കുന്ന തകർച്ചക്ക് ഒററമൂലിയായാണ് യന്ത്രവൽക്കരണം ഉയർത്തപ്പെടുന്നത്. ഇന്ത്യയിലെ കയർവ്യവസായം കൃത്രിമനാരുകളിൽനിന്നും, ഇതര ഘന നാരുകൾ, ചൈനീസ് പുൽപായ തുടങ്ങിയവയിൽനിന്നും മററ് കയർ ഉൽപാദന രാഷ്ട്രങ്ങളിൽനിന്നും അതിശക്തമായ ഭീഷണിയെ നേരിട്ടുകൊണ്ടിരിക്കുകയാണ്. ലോക കയർവിപണിയിൽ ഇന്ത്യയുടെ പ്രാധാന്യം മററ് രാജ്യങ്ങൾ കൈക്കലൊക്കിക്കൊണ്ടിരിക്കുകയാണ്. 1960-ൽ മൊത്തം അന്താരാഷ്ട്രീയ കയർവ്യാപാരം 1 55 210 ടൺ ആയിരുന്നു. ഇതിൽ ഇന്ത്യയിൽനിന്നുള്ള കയററുമതി 71 720 ടൺ ആയിരുന്നു. 1964 വരെ ഏകദേശം ഈ നില തുടരാൻ കഴിഞ്ഞു. അതിനുശേഷം ലോക കയർവ്യാപാരത്തിൽ ഇന്ത്യയുടെ പങ്ക് കുറയുകയാണ് ചെയ്തത്. 1974 ആയപ്പോഴെക്കും ലോക കയർവ്യാപാരം 1 67 600 ടൺ ആയി വികസിച്ചു. എന്നാൽ ഇന്ത്യയുടെ കയററുമതി 44 500 ടൺ ആയി ഇടിഞ്ഞു. ഇതിൻെറ ഫലമായി ലോക കയർവ്യാപാരത്തിൽ ഇന്ത്യയുടെ ഓഹരി 46.21 ശതമാനമായിരുന്നത് 1974 ആയപ്പോഴെക്കും 26.55 ശതമാനമായി ശോഷിച്ചു. ഇതര കയർഉൽപാദനരാജ്യങ്ങളോട് മത്സരിച്ച് പഴയ പദവി നേടിയെടുക്കണമെങ്കിൽ യന്ത്രത്തിൻെറ പിൻബലം കൂടിയേതീരൂ.

നമ്മുടെ കയർവ്യവസായത്തിൻെറ സാങ്കേതിക അടിത്തറയിൽ സമൂലമായ ഒരഴിച്ചുപണി നടത്താൻ ഏററവും പററിയ അന്താരാഷ്ട്രീയ സാഹചര്യമാണ് ഇന്ന് നിലവിലുള്ളത്. യൂറോപ്പിലെ യന്ത്രത്തറി കയർനെയ്ത്തുവ്യവസായം ഒരു പരിവർത്തനദശയിലാണ്. അവിടത്തെ കയർവ്യവസായികൾ ഈ മേഖലയിൽനിന്ന് പിൻവാങ്ങുവാൻ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

നമ്മുടെ നാട്ടിലെ കയർനെയ്ത്തുവ്യവസായത്തിനേക്കാൾ പഴമയുള്ള ചരിത്രം യൂറോപ്പിലെ വ്യവസായത്തിനുണ്ട്. ആലപ്പുഴയിൽ ആദ്യത്തെ നെയ്ത്തുശാല സ്ഥാപിച്ച ഡാറാ സായിപ്പ് അമേരിക്കയിലെ തൻെറ അച്ഛൻെറ കയർ ഫാക്ടറിയിലായിരുന്നു ആദ്യം നെയ്ത്ത് പരിശീലിച്ചത്! നമ്മുടെ നാട്ടിലെ സാങ്കേതികവിദ്യകൾ മുരടിച്ചുനിന്നപ്പോൾ യൂറോപ്പ് മുന്നോട്ടുപോയി. ഈ നൂററാണ്ടിൻെറ ആരംഭത്തിൽതന്നെ അവിടെ യന്ത്രത്തറികൾക്ക് പ്രചാരം സിദ്ധിച്ചു. ചായംമുക്കൽ തുടങ്ങിയ ഫിനിഷിങ്ങ് വേലകളിൽ വളരെ ഉയർന്ന നിലവാരം യൂറോപ്പിലെ വ്യവസായത്തിനുണ്ടായി. കൂടുതൽ ആധുനികകാലത്താണെങ്കിൽ പ്ലാസ്ററിക്-റബർ അടിത്തറയോടുകൂടിയ കയർ തടുക്കുകൾ, പായകൾ തുടങ്ങി പല പുതിയ ഉൽപന്നങ്ങളും അവർ വിപണിയിലിറക്കി. യൂറോപ്യൻരാജ്യങ്ങളിലെ സർക്കാരുകളാവട്ടെ (ബ്രിട്ടൻ ഒഴികെ) ഇന്ത്യൻ കയറുൽപന്നങ്ങൾക്കെതിരെ വളരെ ഉയർന്ന ചുങ്കങ്ങൾ ഏർപ്പെടുത്തി. എന്നാൽ ചകിരിയും കയറും ഇറക്കുമതിചെയ്യുന്നതിന് പ്രതിബന്ധമൊന്നുമില്ലായിരുന്നു. ഇവയോടൊപ്പം യൂറോപ്യൻ യന്ത്രത്തറിവ്യവസായത്തിന് മറെറാരു സൗകര്യവുംകൂടിയുണ്ടായിരുന്നു. കപ്പൽക്കൂലിനിരക്കിലുണ്ടായിരുന്ന വിവേചനംമൂലം ഇന്ത്യയിൽനിന്ന് കയറുൽപന്നങ്ങൾ ഇറക്കുമതി ചെയ്യുന്നതിനെക്കാൾ ചെലവ് കുറവ് (60 ശതമാനത്തിൽ താഴെ) മതിയായിരുന്നു കയർ ഇറക്കുമതി ചെയ്യുന്നതിന്. ഈ അനുകൂലഘടകങ്ങളെല്ലാംമൂലം എഴുപതുകളുടെ ആദ്യംവരെ ഇന്ത്യയുടെ കയറുൽപന്ന കയററുമതിയെക്കാൾ കൂടുതൽ പായയും തടുക്കും യൂറോപ്പിൽതന്നെ നെയ്യുന്നുണ്ടായിരുന്നു എന്നാണ് എഫ് എ ഒ യുടെ ഒരു റിപ്പോർട്ട് സൂചിപ്പിക്കുന്നത്. 1965-67ൽ ഇ ഇ സി രാജ്യങ്ങളിൽനിന്നുള്ള കയറുൽപന്നങ്ങളുടെ കയററുമതി 3880 ടൺ ആയിരുന്നു—ഇന്ത്യയുടെ കയററുമതിയുടെ 20 ശതമാനം. അൻപതുകളുടെ അവസാനത്തിൽ ഇന്ത്യയിൽ യന്ത്രത്തറി ഏർപ്പെടുത്തുന്നതിനുവേണ്ടി നടന്ന നീക്കങ്ങളെ എതിർക്കുന്നതിന് യൂറോപ്യൻവ്യവസായികൾ സംഘടിതമായി ശ്രമിച്ചതിന് തെളിവുകൾ ഉണ്ട്.

എന്നാൽ ഇന്നീ വ്യവസായികൾ അവരുടെ സാങ്കേതിക പരിചയവും യന്ത്രങ്ങളും എല്ലാം ഇന്ത്യക്ക് വിൽക്കുവാൻ സന്നദ്ധരാണ്. ഇതിന് കാരണം യൂറോപ്യൻ പരവതാനി വ്യവസായത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന അത്യന്താധുനിക വൽക്കരണമാണ്. പഴയ രീതിയിലുള്ള നെയ്ത്തും കെട്ടും (weaving and knotting)ചെലവേറെ കുറയ്ക്കുന്ന tufted carpets, needle felt carpets തുടങ്ങിയ പുതിയ സാങ്കേതിക രീതികൾക്ക് വഴിമാറി കൊടുത്തുകൊണ്ടിരിക്കുകയാണ്. 1971-ൽ ജർമൻ പരവതാനിവ്യവസായത്തിൽ 90 ശതമാനവും ഇത്തരം പുതിയ സാങ്കേതികവിദ്യയെ അടിസ്ഥാനമാക്കിക്കൊണ്ടുള്ളതായിരുന്നു. പുതിയ സാങ്കേതികവിദ്യക്കാവട്ടെ കയറു പോലുള്ള ഘനനാരുകളെക്കാൾ അനുയോജ്യം കൃത്രിമനാരുകളാണ്. കൃത്രിമനാരുകൾ പൂർണമായ ഓട്ടോമേഷന് കൂടുതൽ സൗകര്യം നൽകുന്നു. മാത്രമല്ല, പെട്രോ-കെമിക്കൽ വ്യവസായത്തിൽ ഉണ്ടായ സാങ്കേതികപുരോഗതി ഇത്തരം കൃത്രിമനാരുകളെ ചുരുങ്ങിയ വിലയ്ക്ക് ലഭ്യമാക്കുകയും ചെയ്യുന്നു. തൻമൂലം എല്ലാ പ്രകൃതിനാരുകളും കമ്പോളത്തിൽ പിൻതള്ളപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഉദാഹരണത്തിന്, യൂറോപ്പിലെ ഏററവും ആധുനികവൽക്കരിക്കപ്പെട്ട പശ്ചിമജർമൻ പരവതാനിവ്യവസായത്തിൽ 1968-നും 1971-നും ഇടക്ക് കൃത്രിമനാരുകളുടെ ഉപയോഗം 62.9 ശതമാനത്തിൽനിന്ന് 86.9 ശതമാനമായി ഉയർന്നു. അതേസമയം കയറിൻെറ ഉപയോഗം 1.2 ശതമാനത്തിൽനിന്ന് 0.4 ശതമാനത്തിലേക്ക് താണു.

പുതിയ സാങ്കേതികവിദ്യാപുരോഗതിയുടെ പശ്ചാത്തലത്തിൽ, യൂറോപ്പിലെ ഉയർന്ന കൂലിച്ചെലവുമൂലം കയർവ്യവസായികൾ തൊഴിൽസാന്ദ്രത കൂടുതലുള്ള കയർ വ്യവസായത്തിൽനിന്ന് മാറുവാൻ ശ്രമിക്കുകയാണ്. ഇന്ത്യ ഈ സന്ദർഭം പാഴാക്കാതെ യൂറോപ്യൻ യന്ത്രത്തറിസാങ്കേതികവിദ്യയുടെ അടിസ്ഥാനത്തിൽ ഇന്ത്യൻ വ്യവസായത്തെ പുനഃസംഘടിപ്പിക്കുകയാണെങ്കിൽ യൂറോപ്യൻ യന്ത്രത്തറി വിപണി നമുക്ക് കയ്യടക്കാം. യൂറോപ്യൻ വ്യവസായികളാണെങ്കിൽ മിതമായ വിലയ്ക്ക്—കയർ ചരക്കുകൾക്കുപകര

മായിപ്പോലും—അവരുടെ യന്ത്രങ്ങൾ വിൽക്കുവാൻ തയ്യാറാണ്. നാം സന്നദ്ധത പ്രകടിപ്പിച്ചില്ലെങ്കിൽ മററു രാജ്യങ്ങളിലേക്ക് അവർ തിരിയും. മററ് അവികസിതരാജ്യങ്ങളിൽ യന്ത്രത്തറികയർവ്യവസായം വളർന്നാൽ ഇന്നുള്ള കമ്പോളം പോലും നമുക്ക് നഷ്ടപ്പെടും.

## 2. യന്ത്രവൽക്കരണവും ഉൽപാദനച്ചെലവും

രണ്ടാമതായി യന്ത്രവൽക്കരണം കയറിൻെറ ഉൽപാദനച്ചെലവ് കുറയ്ക്കുവാനും അതുവഴി വിലവർധനയെ തളയ്ക്കാനും നമ്മെ സഹായിക്കും. ഇത് പരമപ്രധാനമായ ഒരു കാര്യമാണ്. കാരണം കയറിൻെറയും കയറുൽപന്നങ്ങളുടെയും വിലയിൽ അടിക്കടിയുണ്ടാകുന്ന വർധനയാണ് കയററുമതി ഇടിവിന് അടിസ്ഥാനപരമായ കാരണങ്ങളിലൊന്ന്. വിലവർധന കയറിൻെറ മത്സരശേഷിയെ ചോർത്തിക്കളഞ്ഞിരിക്കുന്നു.

### പട്ടിക 8

### കയറുൽപന്നങ്ങളുടെ കയററുമതി വില സൂചിക

| വർഷം | കയർ | തടുക്ക് | പായ |
|---|---|---|---|
| 1935-35/1938-39 | 100.00 | 100.00 | 100.00 |
| 1946-47/1949-50 | 417.79 | 368.53 | 444.57 |
| 1950-51/1954-55 | 597.43 | 433.89 | 445.37 |
| 1955-56/1959-60 | 545.80 | 417.28 | 439.06 |
| 1960-61/1964-65 | 684.42 | 523.43 | 536.86 |
| 1965-66/1969-70 | 988.46 | 799.64 | 712.72 |
| 1970-71/1974-75 | 1406.09 | 1202.89 | 990.44 |
| 1975-76/1979-80 | 2378.02 | 2299.72 | 1992.32 |

യുദ്ധകാലത്ത് കയറിൻെറയും കയറുൽപന്നങ്ങളുടെയും വിലകൾ നാലിരട്ടി ഉയർന്നു. അൻപതുകളുടെ അവസാനം വരെയും ഈ നിലയിൽ വലിയ മാററമൊന്നും ഉണ്ടായില്ല. എന്നാൽ അറുപതുകളുടെ മധ്യംമുതൽ വിലകൾ കുതിച്ചു കയറുവാൻ തുടങ്ങി. ഇന്ന് വിലകൾ യുദ്ധകാലത്തിനുമുമ്പുള്ള നിലവാരത്തിൻെറ 20 മടങ്ങോളം വരും. കൂലിയി

ലുണ്ടായിരിക്കുന്ന വർധനയാണ് വിലക്കയററത്തിൻെറ ഒരു പ്രധാന കാരണം. യന്ത്രവൽക്കരണം കൂലിച്ചെലവ് കുറയ്ക്കുന്നതുവഴി മൊത്തം ഉൽപാദനച്ചെലവ് കുറയ്ക്കുവാൻ സഹായിക്കുന്നു. കയർ ബോർഡ് പ്രസിദ്ധീകരിച്ചിട്ടുള്ള എം വി പൈലിയുടെ പഠനം അഭിപ്രായപ്പെടുന്നത് തൊണ്ടുതല്ല്യന്ത്രം മാത്രം ചകിരിയുൽപാദനച്ചെലവിനെ 60 ശതമാനം കണ്ട് കുറയ്ക്കുമെന്നാണ്. (M V Pylee, A Study of Coir Industry in Kerala 1973, P 40) ഇത് വിലനിലവാരത്തെ പിടിച്ചുനിർത്താൻ സഹായിക്കും; അതുവഴി കയററുമതി വർധിപ്പിക്കും.

## 3. യന്ത്രവൽക്കരണവും ഗുണനിലവാരവും

യന്ത്രവൽക്കരണത്തിലൂടെ നമ്മുടെ ഉൽപന്നങ്ങളുടെ ഗുണനിലവാരത്തെ ഉയർത്തുവാൻ കഴിയും, വിലയെക്കാളേറെ ഉൽപന്നത്തിൻെറ മേൻമയാണ് യൂറോപ്യൻ ഉപഭോക്താവ് അന്വേഷിക്കുക. ക്ഷയിച്ചുകൊണ്ടിരിക്കുന്ന യൂറോപ്യൻ യന്ത്രത്തറിവ്യവസായം ഉൽപാദിപ്പിച്ചുകൊണ്ടിരുന്ന പല ഇനം ഉൽപന്നങ്ങളും നമ്മുടെ കൈത്തറിയിൽ നെയ്യുന്നതിന് കഴിയുകയില്ല എന്നുകൂടി ഓർക്കേണ്ടതുണ്ട്.

## 4. യന്ത്രവൽക്കരണവും ഉൽപാദനക്ഷമതയും

അവസാനമായി, യന്ത്രവൽക്കരണം തൊഴിലാളികളുടെ ഉൽപാദനക്ഷമത വർധിപ്പിക്കുന്നു. തൻമൂലം അവരുടെ കൂലി-സേവനവ്യവസ്ഥകൾ മെച്ചപ്പെടുത്തുന്നതിന് കഴിയും. യൂറോപ്യൻ വിപണി പിടിച്ചടക്കാൻ കഴിഞ്ഞാൽ മൊത്തം ഉൽപാദനത്തിലുണ്ടാകുന്ന വർധനമൂലം തൊഴിൽ അവസരങ്ങൾ ആത്യന്തികമായി വികസിക്കുകയേ ഉള്ളൂ. യന്ത്രവൽക്കരണം സൃഷ്ടിക്കുന്ന തൊഴിലില്ലായ്മയുടെ കണക്കുകൾ ഊതിവീർപ്പിക്കപ്പെട്ടവയാണ്. യന്ത്രവൽക്കരണത്തിൻെറ പ്രത്യാഘാതം ലഘൂകരിക്കുന്നതിനായി അത് വിവിധ ഘട്ടങ്ങളിലായി ക്രമേണ നടപ്പാക്കാവുന്നതാണ്. ഇടവേളക്കാലത്ത് കൈവേലക്കും യന്ത്രത്തിനും സഹവർത്തിക്കാം.

## 5. നിയന്ത്രണങ്ങളുടെ പരാജയം

ഉൽപാദനച്ചെലവ് വർധിക്കുന്നതിനുള്ള ഏററവും പ്രധാനപ്പെട്ട കാരണങ്ങളിലൊന്ന് തൊണ്ടിൻെറ വിലയിലുണ്ടായിരിക്കുന്ന കുതിച്ചുകയററമാണ്. ഇതിന് കളമൊരുക്കുന്നത് ഇന്ന് തൊണ്ടുവ്യാപാരത്തിനുമേൽ നിലനിൽക്കുന്ന നിയന്ത്രണങ്ങൾ ആണ്. നിയന്ത്രണങ്ങൾ കയർവ്യവസായത്തെ ശ്വാസം മുട്ടിച്ചുകൊണ്ടിരിക്കയാണ്. അവയാകെ നീക്കംചെയ്യപ്പെട്ടാൽ മാത്രമെ വ്യവസായത്തിന് വികസിക്കാനാവൂ.

1973-ലാണല്ലോ തൊണ്ടുവ്യാപാരമേഖലയിൽ വ്യാപകമായ നിയന്ത്രണങ്ങൾ കൊണ്ടുവന്നത്. അവ ആ വർഷംതന്നെ രൂക്ഷമായ തൊണ്ടുദൗർലഭ്യത്തിലേക്കും കുഴപ്പത്തിലേക്കും വ്യവസായത്തെ വലിച്ചിഴച്ചു. തൊണ്ടഴുക്കുന്നവർക്കും തൊണ്ടുകച്ചവടക്കാർക്കും ലൈസൻസ് ഏർപ്പെടുത്തപ്പെട്ടു. തൊണ്ടിൻെറ സ്ററോക്കും കണക്കുകളും രേഖകളും പരിശോധിക്കുന്നതിനുള്ള അധികാരം പ്രൊജക്ട് ഓഫീസർമാർക്ക് നൽകപ്പെട്ടു. കച്ചവടക്കാർക്ക് ഒരു മേഖലയിൽനിന്ന് മറെറാരു മേഖലയിലേക്ക് തൊണ്ട് കൊണ്ടുവരുന്നതിന് പെർമിററ് ആവശ്യമായിത്തീർന്നു. വിൽപനവിലയും കർശനമായി നിയന്ത്രിക്കപ്പെട്ടു. പെട്ടെന്ന് കൊണ്ടുവന്ന നിയന്ത്രണങ്ങൾ പരമ്പരാഗതമായി ഉരുത്തിരിഞ്ഞുവന്ന തൊണ്ടുശേഖര-വിതരണ ചാനലുകൾക്ക് തടസ്സം വരുത്തി. നിയമനൂലാമാലകൾമൂലം പലരും കച്ചവടത്തിൽനിന്ന് പിൻവാങ്ങി. തുടർന്നും രംഗത്തുനിന്നവരാവട്ടെ മുഖ്യമായും ഈ നിയന്ത്രണങ്ങൾ എല്ലാം മറികടന്ന് കരിഞ്ചന്തയിൽ കൊള്ളലാഭം അടിക്കാൻ കഴിയും എന്ന് ആത്മവിശ്വാസമുള്ളവർ ആയിരുന്നു.

അഴുക്കൽകേന്ദ്രങ്ങളിലേക്കുള്ള തൊണ്ടിൻെറ വരവ് ഇടിഞ്ഞു. നിയന്ത്രണങ്ങൾ എല്ലാം ഉണ്ടായിട്ടും തൊണ്ടിൻെറ വില വാണംപോലെ ഉയർന്നു. ചകിരിക്ക് ക്ഷാമമായി. ഉൽപാദനം ഇടിഞ്ഞു. 1973-ലും 1974-ലും തുടർച്ചയായി 30-35 ശതമാനം വീതം കയറിൻെറ തറവില കയർബോർഡിന് ഉയർത്തേണ്ടിവന്നു. കാര്യങ്ങൾ ഇത്രയുമെത്തിയപ്പോൾ

അധികൃതർ കച്ചവടക്കാരുമായി ഒത്തുതീർപ്പിലെത്തിച്ചേർന്നു. തൊണ്ട് കൊണ്ടുവരുന്നതിനായി നൽകപ്പെടുന്ന പെർമിററിൻെറ ഒരു നിശ്ചിതവിഹിതം നിയന്ത്രിതവിലയ്ക്ക് സഹകരണസംഘങ്ങൾക്ക് നൽകാൻ തയാറായാൽ ബാക്കിയുള്ള തൊണ്ട് ഇഷ്ടമുള്ള വിലയ്ക്ക് കരിഞ്ചന്തയിൽ വിൽക്കാൻ കച്ചവടക്കാർക്ക് അനുവാദം നൽകലായിരുന്നു ഒത്തുതീർപ്പിൻെറ കാതൽ. അങ്ങനെ തൊണ്ട്വ്യാപാരത്തിൽ കരിഞ്ചന്ത നിയമവിധേയമായി! ഇത്തരം ഇരട്ടവിലസമ്പ്രദായം അംഗീകരിച്ചിട്ടും വ്യവസായത്തിനാവശ്യമായ തൊണ്ട് ശേഖരിക്കുവാൻ നിയന്ത്രിതവിപണന സമ്പ്രദായത്തിനു കഴിഞ്ഞില്ല. നിയന്ത്രണങ്ങളുടെ അപഹാസ്യമായ പരാജയത്തിന് വേറെന്തുദാഹരണം വേണം?

## II

യന്ത്രവൽക്കരണത്തിനും നിയന്ത്രണങ്ങൾ എല്ലാം നീക്കം ചെയ്യുന്നതിനും വേണ്ടിയുള്ള മുഖ്യവാദങ്ങൾ എല്ലാം അവയോട് ഏററവും നീതി പുലർത്തിക്കൊണ്ടുതന്നെ അവതരിപ്പിച്ചുകഴിഞ്ഞു. നിരവധി ഔദ്യോഗികവും അനൗദ്യോഗികവുമായ പഠനങ്ങളുടെ (ഉദാ: ഡോ: എം വി പൈലിയുടെ മുമ്പ് ഉദ്ധരിച്ച പഠനം, UNCTAD-ൻെറ വിശദമായ മൂന്ന് വാല്യങ്ങൾ വരുന്ന Coir Promotion Survey 1975, കേരളത്തിലെ പ്ലാനിംഗ് ബോർഡിൻെറ Report of the Study Group on Mechanisation of Industry in Kerala 1973, ഇന്ത്യൻ ഇൻസ്ററിററ്യൂട്ട് ഓഫ് ഫോറിൻ ട്രേഡിൻെറ 2 വാല്യങ്ങൾ വരുന്ന Survey of India's Export Potential of Coir and Coir Based Products 1971, അവരുടെതന്നെ Report of the Working Group for Studying the Prospects of Setting up Mechanised Coir Units 1974, എം എൻ വി നായരുടെ Coir Industry, A Study of Its Structure and Organisation with Particular Reference to Employment in Kerala 1977, കേന്ദ്രപ്ലാനിംഗ് ബോർഡിൻെറ Report of the Task Force on Coir Industry 1973—കൂട്ടത്തിൽ പറയട്ടെ, കയർവ്യവസായത്തെക്കുറിച്ച് നൂറോളംപരം പുസ്തകങ്ങളും റിപ്പോർട്ടുകളും ഇതേവരെ പ്രസിദ്ധം ചെയ്തി

ട്ടുണ്ട്—തുടങ്ങിയവയുടെ ശക്തമായ പിൻബലം ഈ വാദങ്ങൾക്കുണ്ട്. മാത്രമല്ല പ്രത്യക്ഷത്തിൽ തികച്ചും യുക്തിഭദ്രമാണ് അവയെല്ലാം. തൻമൂലം നമ്മുടെ വിശകലനം ഈ വാദങ്ങളുടെ അടിസ്ഥാനം അല്ലെങ്കിൽ പ്രാഥമികപക്ഷങ്ങളുടെ വിമർശനങ്ങളിൽനിന്ന് വേണം ആരംഭിക്കുവാൻ.

## 1. കയററുമതിയും വിലക്കയററവും

കയററുമതിയും വിലവർധനയും തമ്മിലുള്ള ബന്ധത്തിന്റെ പ്രശ്നമെടുക്കാം. കയററുമതി ഇടിയുന്നതിനുള്ള കാരണം വിലവർധനയാണ്; യന്ത്രവൽക്കരണം ഇതിനെ തടയും; അതുമൂലം കയററുമതി കുഴപ്പത്തെ പരിഹരിക്കും. ഇതാണല്ലോ യുക്തി. വസ്തുതകൾ എന്താണ്?

### പട്ടിക 9

### ചില പ്രധാന ഘനനാരുകളുടെ വിലകളുടെ പ്രവണത

(ഒരു ടണ്ണിന് ഡോളർ കണക്കിൽ)

| കാലം | സിസൽ | (സൂചിക) | അബാക്ക | (സൂചിക) | കയർ | (സൂചിക) | 1970-ലെ വില നിലവാരത്തിൽ കയറിന്റെവില | (സൂചിക) |
|---|---|---|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) | (7) | (8) | (9) |
| 1960-64 | 296.0 | (100) | 889.4 | (100) | 277.0 | (100) | 684.2 | (100) |
| 1965–69 | 188.0 | ( 64) | 299.4 | ( 77) | 274.4 | ( 99) | 624.4 | ( 91) |
| 1970–74 | 422.6 | (142) | 544.2 | (140) | 335.5 | (121) | 542.2 | ( 79) |
| 1974–79 | 549.4 | (185) | 665.8 | (171) | 517.4 | (187) | 446.6 | ( 65) |
| 1980–81 | 704.5 | (238) | 885.0 | (228) | 822.5 | (297) | 444.5 | ( 65) |

(മൂലം: FAO–Developments in Real Prices of Sisal, Abacca and Coir Over the Past Two Decades, 1982)

a) ഇന്ത്യയുടെ കയർ കയററുമതിവിലയിലുണ്ടായ വർധന യൂറോപ്പിലെ പൊതുവിലക്കയററത്തിനേക്കാൾ താഴെയായിരുന്നു. മുകളിൽ ചേർത്തിരിക്കുന്ന പട്ടികയിൽ (നിര

8 ഉം 9ഉം) കാണുന്നതുപോലെ 1970-ലെ സ്ഥിരവിലനില വാരത്തിൽ കയറിൻെറ യഥാർഥവില പരിശോധിച്ചാൽ 1960-64 കാലത്തെ അപേക്ഷിച്ച് 35 ശതമാനം വിലയിടിയുകയാണുണ്ടായിട്ടുള്ളത് എന്നുകാണാം!

b) ഇനി കയറിൻെറ വിലഗതിയെ മററു ഘനനാരുകളുടെ വിലഗതിയുമായി താരതമ്യപ്പെടുത്തി നോക്കിയാൽ കയറിലുണ്ടായിരിക്കുന്ന വിലവർധന ഒററപ്പെട്ട പ്രതിഭാസമല്ല എന്നു തെളിയും. എഴുപതുകളുടെ പൂർവാർധത്തിൽ കയറിൻെറ വില മററു ഘനനാരുകളുടുടെ വിലകളുടെ അത്രയും ഉയർന്നില്ല. ഉത്തരാർധത്തിലാവട്ടെ എല്ലാററിൻേറയും വിലനിലവാരം ഏകദേശം സമമായി തീർന്നു. 1960 അടിസ്ഥാനമായി നോക്കുമ്പോഠം കഴിഞ്ഞ രണ്ടു വർഷങ്ങളിലായി ആണ് കയറിൻെറ വില താരതമ്യേന കൂടുതൽ ഉയർന്നത്.

c) മററുരാജ്യങ്ങളിലെ വെള്ളക്കയർ നാരുൽപന്നങ്ങളുമായി താരതമ്യപ്പെടുത്തുമ്പോഠം ഇന്ത്യൻ ഉൽപന്നങ്ങഠംക്കു തന്നെയാണ് ഇന്ന് ലോകത്ത് ഏററവും വിലക്കുറവ്. 1965-67 കാലത്ത് ഇ ഇ സി രാജ്യങ്ങളിൽ നിന്നുള്ള കയറുൽപന്നങ്ങളുടെ കയററുമതിവില ടണ്ണിന് 817 ഡോളർ ആയിരുന്നപ്പോഠം ഇന്ത്യയുടെ കയററുമതിവില ടണ്ണിനു ശരാശരി 425 ഡോളറേ വന്നുള്ളു. യൂറോപ്പിൽ സർക്കാർ നിശ്ചയിച്ച തറവിലയ്ക്കാണ് (ഈ തറവില ഈ ഉൽപന്നങ്ങളുടെ ഇന്ത്യയിലെ റീട്ടെയിൽ വിലയേക്കാഠം 10 മുതൽ 20 വരെ കുറവാണ്) കയററുമതി ചെയ്യുന്നതെങ്കിലും യൂറോപ്പിൽ നിലവിലുള്ള വിലയേക്കാഠം താഴ്ന്ന തറവിലയ്ക്കുതന്നെ ഇന്ത്യൻചരക്കുകഠം കയററുമതി ചെയ്യപ്പെടുവാനുള്ള കാരണം കയററുമതിക്കാർ തമ്മിലുള്ള രൂക്ഷമായ കച്ചവട മത്സരമാണ്. ഇത് സംബന്ധിച്ച വസ്തുതകഠം വിശദമായി പരിശോധിച്ച ശിവരാമൻ കമ്മീഷൻ എത്തിച്ചേരുന്ന നിഗമനം ശ്രദ്ധേയമാണ്: "ഇത്തരത്തിലുള്ള വിദേശകമ്പോളവില ഘടനയുടെ പശ്ചാത്തലത്തിൽ താഴ്ന്നവിലയ്ക്കുള്ള കൃത്രിമ കയററുമതി ബില്ലുകഠം (under-invoicing) തയ്യാറാക്കുന്നതിനും പിൻവാതിലിലൂടെ വിദേശനാണ്യം കൈക്കലാക്കു

വാനുമുള്ള വിപുലമായ സാധ്യതകഠം നിലവിലിന്നുണ്ടെന്ന് ഈ പഠനസംഘം ബലമായി സംശയിക്കുന്നു. കണക്കുകഠം കാണിക്കുന്ന യഥാർഥനില വളരെ പ്രതികൂലമായ ഒരു കമ്പോളത്തിലാണ് മത്സരിക്കാനുള്ളതെന്നും മററുമുള്ള കയററുമതിക്കാരുടെ നിലവിളികഠംക്ക് കടകവിരുദ്ധമാണ്."

## 2. തവിട്ടുകയറും വെള്ളക്കയറും

ഇതാണ് സ്ഥിതിയെങ്കിൽ ഇന്ത്യയുടെ ശോഷിച്ചുകൊണ്ടിരിക്കുന്ന ലോകകയർ വ്യാപാരവിഹിതത്തെ എങ്ങനെ വിശദീകരിക്കും? കണക്കുകഠം കള്ളം പറയുകയാണോ? കണക്കുകഠം കള്ളം പറയുകയില്ല. പക്ഷെ, കണക്കുകഠംകൊണ്ട് ആളുകളെ കബളിപ്പിക്കാൻ കഴിയും. ഈ മൊത്തക്കണക്കുകളിൽ ലോകകയർ വ്യാപാരഘടനയെ സംബന്ധിച്ച ഒരു അടിസ്ഥാനവസ്തുത കാണാൻ കഴിയുകയില്ല. അതായത് അന്താരാഷ്ട്രീയ കയർവ്യാപാരത്തെ രണ്ടു വ്യത്യസ്ത ഭാഗങ്ങളായി തിരിക്കാം. ഒന്നാമത്തേത് അഴുക്കൽതൊണ്ടിൽ നിന്നു നിർമിക്കുന്ന വെള്ളക്കയർ ഉൽപന്നങ്ങഠം. രണ്ടാമത്തേത് പച്ചത്തൊണ്ടിൽ നിന്നോ ഉണക്കത്തൊണ്ടിൽ നിന്നോ നിർമിക്കുന്ന തവിട്ടുകയർ ഉൽപന്നങ്ങഠം.

നമ്മുടെ നാട്ടിൽ ആദ്യത്തെ വിഭാഗം ഉൽപന്നങ്ങളാണ് നിർമിക്കുന്നത്. ഇത് സംബന്ധിച്ച വ്യാപാരക്കണക്കുകഠം പരിശോധിച്ചാൽ ഇന്ത്യക്ക് ഇന്നും ഈ മേഖലയിൽ കുത്തക പുലർത്താൻ കഴിയുന്നുണ്ടെന്നുകാണാം. വെള്ളക്കയർവ്യാപാരത്തിന്റെ 90 ശതമാനവും ഇന്ത്യയിൽനിന്നുള്ള കയററുമതിയെ അടിസ്ഥാനമാക്കിയുള്ളതാണ്. എന്നാൽ വെള്ളക്കയറിന്റെ ലോകവിപണി അനുദിനം ശോഷിച്ചുകൊണ്ടിരിക്കുകയാണ്. തവിട്ടുകയറിനാണ് പ്രിയമേറിവരുന്നത്. കിടക്കകഠം, കാർസീററുകഠം തുടങ്ങി അപ്ഹോഠംസ്റററികഠംക്കും വ്യാവസായിക ആവശ്യങ്ങഠംക്കും വ്യാപകമായി ഉണക്കത്തൊണ്ടിൽ നിന്നുള്ള ബ്രിസ്സിൽ നാരും മാററ്റസ് നാരും ഉപയോഗിച്ചുവരുന്നു. ശ്രീലങ്ക, ഫിലിപ്പൈൻസ് തുടങ്ങിയ രാജ്യങ്ങളിലെ കയറുവ്യവസായം തവിട്ടുകയർ വ്യവസായമാണ്. കമ്പോളരുചിയിലും ഉപഭോക്തൃ ആവ

ശ്യത്തിലും വന്നുകൊണ്ടിരിക്കുന്ന ഈ മാററം മൂലമാണ് മററു കയറുൽപാദകരാജ്യങ്ങരംക്ക് ലോക കയർവ്യാപാരത്തിൽ പ്രാധാന്യം ഏറിവരുന്നത്.

ഇതിൻെറ പശ്ചാത്തലത്തിൽ നമ്മുടെ കയർവ്യവസായം യന്ത്രവൽകൃതത വിട്ടു കയറുൽപാദനത്തിലേക്ക് പരിവർത്തനം ചെയ്യണമെന്ന് ആരെങ്കിലും വാദിച്ചാൽ അതിൽപരം അസംബന്ധം മററൊന്നില്ല. കാരണം, വെള്ളക്കയറിൽ സൃഷ്ടിക്കപ്പെടുന്ന പുതിയ മൂല്യത്തിൻെറ പകുതിപോലും തവിട്ടുകയറിൽ സൃഷ്ടിക്കപ്പെടുന്നില്ല. എങ്കിൽ പിന്നെ എന്തുകൊണ്ട് ശ്രീലങ്കയും ഫിലിപ്പൈൻസും മററും വെള്ളക്കയർ ഉൽപാദിപ്പിക്കാൻ ശ്രമിച്ചില്ല എന്നു ചോദിച്ചേക്കാം. ഇത് മനസ്സിലാക്കാൻ നമ്മുടെ നാട്ടിലുള്ള പ്രകൃതിദത്തമായ കായലുകരം, അഴുക്കൽകേന്ദ്രങ്ങരം, ചരിത്രപരമായി കേരളത്തിനുണ്ടായിരുന്ന മുൻകയ്യ്, സാങ്കേതിവൈദഗ്ധ്യം, തുച്ഛമായ കൂലിക്ക് വേലചെയ്യുവാൻ ഇവിടെ തയ്യാറുണ്ടായിരുന്ന ജനസഞ്ചയം തുടങ്ങിയ ഘടകങ്ങളെ പരിശോധിക്കണമെന്നുതോന്നുന്നു. തെങ്ങുകൃഷിയിൽ ശ്രീലങ്ക, ഫിലിപ്പൈൻസ് തുടങ്ങിയവിടങ്ങളിലുണ്ടായിരുന്ന കേന്ദ്രീകരണവും ഒരു കാരണമായിരുന്നിരിക്കാം. എന്തുതന്നെയായിരുന്നാലും വെള്ളക്കയറിൻെറ സാധ്യതകളെ കുറിച്ചുള്ള അറിവില്ലായ്മയാണ് കാരണമെന്നു കരുന്നത് മൗഢ്യമാണ്. ഒരു നൂററാണ്ടുമുമ്പുമുതൽ തന്നെ കേരളത്തിൽനിന്ന് വെള്ളക്കയർ കയററുമതി നടത്തിക്കൊണ്ടിരുന്ന പ്രശസ്തമായ വോരംക്കാർട് ബ്രദേഴ്സ് എന്ന വാണിജ്യകമ്പനി സിലോണിൽ ചെന്നപ്പോരം കേരളത്തിലെ ചെറുകിട വെള്ളക്കയർ ഉൽപാദനം അവിടെ പരത്താൻ ശ്രമിക്കുകയല്ല ചെയ്തത്. മറിച്ച് തവിട്ടുകയറുണ്ടാക്കുന്നതിന് ഒരു വൻകിട ഫാക്ടറി സ്ഥാപിക്കുകയാണു ചെയ്തതെന്ന കാര്യം അർഥവത്താണ്.

മററു അവികസിത രാജ്യങ്ങളിലെ യന്ത്രവൽകൃത കയർ വ്യവസായത്തിൽനിന്നുള്ള ഭീഷണിഎന്ന ഉമ്മാക്കി പുതുതല്ല. ഇത് സംബന്ധിച്ചുള്ള ഊഹാപോഹങ്ങരംക്ക് അരനൂററാണ്ടിലേറെ പഴക്കമുണ്ട്. ഇന്ത്യയിൽ നിന്നുള്ള അസംസ്കൃത വിഭവത്തെ അടിസ്ഥാനമാക്കി യൂറോപ്പിൽ അതിവേഗം വളർ

ന്നുകൊണ്ടിരുന്ന യന്ത്രവൽകൃത കയർ വ്യവസായത്തിനെതി രെ ഇന്ത്യൻ വ്യവസായത്തെ സംരക്ഷിക്കേണ്ടതുണ്ടെന്നും അ തിനായി കയർ കയററുമതിക്കുമേൽ ചുങ്കം ചുമത്തണമെന്നും 1920-കളുടെ ആദ്യം മുതൽ നാടൻ മുതലാളിമാർ ഉയർത്തി യിരുന്ന ആവശ്യങ്ങളിലൊന്നായിരുന്നു. ഇതിനെതിരെ കയർ കയററുമതിയിൽ പൂർണമായ കുത്തക ഉണ്ടായിരുന്ന യൂറോ പ്യൻ കമ്പനികരം അന്നു ഉയർത്തിയ വാദങ്ങളിൽ മുഖ്യമായി രുന്നത് മററ് അവികസിത രാജ്യങ്ങളിലെ കയർവ്യവസായ വികസന സാധ്യതകളായിരുന്നു. ഇത് സംബന്ധിച്ചുള്ള വിശദാംശങ്ങരം സെക്രട്ടേറിയററിലെ ഇംഗ്ലീഷ് റിക്കാർഡു ശേഖരത്തിലും തിരുവിതാംകൂർ സാമ്പത്തിക വികസന ബോർഡിൻെറ 1922 മുതലുള്ള മിനിട്ടുകളിലും ശ്രീമൂലം അസംബ്ലി ചർച്ചരേഖകളിലും കാണാം. മററ് യൂറോപ്യൻ കമ്പനികരം ഇന്തൊനേഷ്യയിലും സിലോണിലും കേരളത്തി നുബദലായി കയർവ്യവസായം സൃഷ്ടിക്കാൻ ശ്രമിക്കുന്ന തിൻെറ നിരവധി തെളിവുകരം ഇവിടത്തെ വിദേശ കയർ ക യററുമതിക്കാർ ഹാജരാക്കുകയുണ്ടായി. ഈ പരിശ്രമങ്ങളെ ല്ലാം ഉണ്ടായിട്ടും വെള്ളക്കയർവ്യവസായം ശ്രീലങ്കയിലോ, ഇന്തൊനേഷ്യയിലോ, ഫിലിപ്പൈൻസിലോ മലേഷ്യയിലോ ഒന്നും വികസിക്കുകയുണ്ടായില്ല എന്ന വസ്തുതയെ ആർ ക്കും നിഷേധിക്കാനാവുകയില്ല. ഇതിൻെറ പശ്ചാത്തല ത്തിൽ യൂറോപ്പിൽനിന്നു പൊളിച്ചുമാററപ്പെട്ടുകൊണ്ടിരി ക്കുന്ന പഴയ യന്ത്രത്തറികളുടെ അടിസ്ഥാനത്തിൽ ഈ രാ ജ്യങ്ങളിൽ നിന്ന് നമുക്ക് പുതിയൊരു ഭീഷണി ഉയരും എന്ന ഊഹാപോഹത്തിൽ അധികം ആശങ്കപ്പെടേണ്ട കാര്യമില്ല. കാരണം, തവിട്ടുകയർ തടുക്കുപായ തുടങ്ങിയ കയറുൽപന്ന ങ്ങരം നിർമിക്കുന്നതിന് അനുയോജ്യമല്ല.

### 3. നാമമാത്രമായ ഉൽപാദനച്ചെലവിടിവ്

പൊതുവെ പറഞ്ഞാൽ തവിട്ടുകയറും വെള്ളക്കയറും വ്യത്യസ്തമായ ആവശ്യങ്ങരംക്ക് വേണ്ടിയാണ് ഉപയോഗി ക്കപ്പെടുന്നത് എന്നുള്ളതുകൊണ്ട് ഇവ തമ്മിൽ മത്സരം

കുറവാണെന്നു പറയാമെങ്കിലും യാതൊരു മത്സരഭീഷണിയും ഇല്ല എന്നു പറഞ്ഞുകൂട. ഉദാഹരണത്തിന് തവിട്ടു കയറിൽനിന്ന് യന്ത്രം ഉപയോഗിച്ച് കയർ (നമ്മുടെ പച്ച ചൂടിപോലത്തെ, എന്നാൽ ചകിരിച്ചോറും മററു മാലിന്യങ്ങളും കുറവായിരിക്കും) ഉണ്ടാക്കുവാൻ കഴിയും. എഴുപതുകളുടെ മധ്യത്തിൽ ശ്രീലങ്കയിൽ നിന്ന് ഇത്തരം 3000 ടൺ കയറോളം കയററുമതി ചെയ്യുകയുണ്ടായി. ഈ കയർ കാർഷിക ആവശ്യങ്ങൾക്കായി യൂറോപ്പിൽ ഉപയോഗിച്ചുവരുന്നു. ഇത് നമ്മുടെ കയർ കയററുമതിക്ക് സജീവ ഭീഷണിയായി തീർന്നേക്കാം. (ഇന്നിപ്പോൾ ഇത് സംബന്ധിച്ച് തിട്ടമായൊന്നും പറയാനാവില്ല.) ഇതിനെതിരെ നമുക്ക് ഒന്നും ചെയ്യാൻ കഴിയില്ല എന്നതാണ് വാസ്തവം. ചകിരി തല്ലലും കയറു പിരിക്കലും പൂർണമായി യന്ത്രവൽക്കരിച്ചാൽപോലും യന്ത്ര തവിട്ടുകയറിൻെറ വിലയുമായി നമ്മുടെ വെള്ളക്കയറിന് മത്സരിക്കാൻ കഴിയില്ല.

ഇവിടെയാണ് യന്ത്രവൽക്കരണം കൊണ്ടുണ്ടാകുന്ന ഉൽപാദനച്ചെലവിടിവിൻെറ അളവ് തർക്കവിഷയമായിതീരുന്നത്. 60 ശതമാനം ഉൽപാദനച്ചെലവിടിവിനെക്കുറിച്ചെല്ലാമുള്ള അവകാശവാദങ്ങൾക്കടിസ്ഥാനം എന്തെന്ന് വ്യക്തമല്ല. ഇത് സംബന്ധിച്ച് കൃത്യവും ശാസ്ത്രീയവുമായ കണക്കുകൾ ലഭ്യമല്ല എന്നത് അദ്ഭുതകരമായിതോന്നിയേക്കാം. ഇത്രയേറെ വിവാദങ്ങളും തർക്കങ്ങളും എല്ലാം നടന്നിട്ടും യന്ത്രത്തിൻെറയും കൈവേലയുടെയും ഉൽപാദനച്ചെലവിൻെറ താരതമ്യകണക്കുകൾ കൃത്യമായി ശേഖരിക്കുവാനോ വിശകലനം ചെയ്യുവാനോ അധികൃതർ ഇനിയും തയ്യാറായിട്ടില്ല എന്നത് എത്രമാത്രം ലാഘവബുദ്ധിയോടെയാണ് അവർ ഈ പ്രശ്നത്തെ സമീപിക്കുന്നത് എന്നതിന് ഉദാഹരണമാണ്.

1975-ൽ വാവക്കാട് കയർ സഹകരണസംഘത്തിൽ തൊണ്ടുതല്ല് യന്ത്രത്തിൽ 1 ക്വിൻറൽ ചകിരി തയ്യാറാക്കുന്നതിന് 126.10 ക ചെലവുണ്ടാകുമായിരുന്നു. കൈത്തല്ലലിൻെറ ഉൽപാദനച്ചെലവ് ഇതിനേക്കാൾ 14.22 ക കൂടുതലായിരുന്നു. എന്നുവെച്ചാൽ യന്ത്രവൽക്കരണംകൊണ്ട് 10.13 ശതമാനം ചകിരിയുൽപാദനച്ചെലവ് കുറയ്ക്കുവാൻ മാത്രമേ കഴിയു

മായിരുന്നുള്ളു. ശിവരാമൻ കമ്മീഷന് കേരളസർക്കാർ ഔദ്യോഗികമായി നൽകിയ കണക്കിനെ സൂക്ഷ്മമായി പരിശോധിച്ചാൽ ഉൽപാദനച്ചെലവിലുള്ള അന്തരം ഇത്രപോലും വരില്ല. എഫ് എ ഒ തയ്യാറാക്കിയ കണക്കുപ്രകാരവും തൊണ്ടുതല്ലുയന്ത്രവും കൈത്തല്ലുംതമ്മിലുള്ള ഉൽപാദനച്ചെലവിലുള്ള വ്യത്യാസം 10 ശതമാനമേ വരികയുള്ളു. (FAO–A Technical Improvement Programme for Hard Fibres 1973).

ഇനി അടുത്തതായി കയർപിരിയെടുക്കാം. കയർബോർഡ് വികസിപ്പിച്ചെടുത്തിരിക്കുന്ന മോട്ടോർസ്പിന്നിങ്ങ് യന്ത്രത്തിന് പല മേൻമകളും ചൂണ്ടിക്കാണിക്കാനാവും. ഒരേ വണ്ണത്തിലും മേൻമയിലും ആവശ്യമായ നീളത്തിലും കയർ ഉൽപാദിപ്പിക്കാം. വിവിധ തരം കയറുതന്നെ ഒരേ യന്ത്രത്തിൽ മാറി മാറി ഉൽപാദിപ്പിക്കാം. എന്നാൽ 1975-ൽ ഈ യന്ത്രം ഉപയോഗിച്ച് ഒരു ക്വിൻറൽ അഞ്ചുതെങ്ങ് കയറുണ്ടാക്കുന്നതിന് 350 ക ഉൽപാദനച്ചെലവ് വരുമായിരുന്നു. അതേസമയം സഹകരണമേഖലയിൽ ഒരു ക്വിൻറൽ അഞ്ചുതെങ്ങ് കയറുൽപാദിപ്പിക്കുന്നതിന് 320 ക യിൽ താഴെ മതിയായിരുന്നു! മോട്ടോർ സ്പിന്നിങ്ങ് യന്ത്രത്തിനുവേണ്ടിവരുന്ന ഭാരിച്ച മുതൽമുടക്കാണ് ഈ ആശ്ചര്യകരമായ സ്ഥിതിവിശേഷത്തിനുകാരണം. അതുകൊണ്ട് ചകിരി ഉൽപാദനമേഖലയിൽ പൂർണമായ യന്ത്രവൽക്കരണം നടപ്പാക്കിയാലുണ്ടാകുന്ന തുച്ഛമായ ഉൽപാദനച്ചെലവിടിവിലൂടെ മേൻമയും വിലയും കുറഞ്ഞ യന്ത്രവൽകൃത തവിട്ടുകയറിനോട് മത്സരിക്കാമെന്ന് കരുതുന്നതിൽപരം മൗഢ്യം ഉണ്ടോ?

## 4. യന്ത്രത്തറിയും യൂറോപ്യൻ വിപണിയും

ഇനി പായ-തടുക്ക് നെയ്ത്തിലെ യന്ത്രവൽക്കരണത്തിൻെറ കാര്യമെടുക്കാം. ഈ രംഗത്ത് യന്ത്രവൽക്കരണത്തിലൂടെ ഉൽപാദനച്ചെലവിൽ സാരമായ കുറവുണ്ടാക്കുവാൻ കഴിയും എന്നത് യാഥാർഥ്യമാണ്. 1976–ൽ $P_4A_3$ പവ്വർലും പായക്ക് (2 കിലോ സ്കവയർ മീററിന്) ആലപ്പി കമ്പനിയിൽ 8.59 ക യായിരുന്നു ഉൽപാദനച്ചെലവ്, കേരള കയർ മാററ്

ആൻഡ് മാററിംഗ് സഹകരണസംഘത്തിൽ $P_4A_3$ നോട് താരതമ്യപ്പെടുത്താവുന്ന $M_4A_4$ കൈത്തറി പായക്ക് 11.35 കയും വില്യംഗുഡേക്കറിൽ 11.52 കയും ഉൽപാദനച്ചെലവ് വരുമായിരുന്നു. എന്നുവെച്ചാൽ യന്ത്രത്തറിമൂലം 30 ശതമാനം ഉൽപാദനച്ചെലവ് കുറയ്ക്കാൻകഴിയും. ക്രീൽ തടുക്കിൻെറ കാര്യത്തിൽ ഉൽപാദനച്ചെലവിടിവ് ഇതിലേറെ വരുമെന്നാണ് കണക്കുകരം കാണിക്കുന്നത്. VCI No.2 തടുക്ക് (5400 ഗ്രാം സ്ക്വയർ മീററിന്) ആലപ്പുഴ സഹകരണമേഖലയിൽ 3.75 ക സ്ക്വയർ ഫീററിന് ഉൽപാദനച്ചെലവ് വന്നപ്പോരം കന്യാകുമാരിയിലെ യന്ത്രത്തറി ഫാക്ടറിയിൽ ഈ തടുക്കിന് 1.98 ക യേ ഉൽപാദനച്ചെലവ് വരുമായിരുന്നുള്ളു. ഏകദേശം 47 ശതമാനം ചെലവ് കുറവ്. എഫ് എ ഒ യുടെ കണക്കുപ്രകാരം 39 ശതമാനമാണ് തടുക്കുൽപാദനത്തിൽ ഉൽപാദനച്ചെലവ് യന്ത്രവൽക്കരണംമൂലം കുറയ്ക്കാൻ കഴിയുക. എന്നാൽ പായയുൽപാദനച്ചെലവിൽ എഫ് എ ഒ യുടെ കണക്കുപ്രകാരം 12.4 ശതമാനം മാത്രമാണ് കുറവുണ്ടാവുക. ഉൽപാദനച്ചെലവ് എത്രമാത്രം കുറയുമെന്നത് പല ഘടകങ്ങളെയും ആശ്രയിച്ചിരിക്കുന്നുവെങ്കിലും കൈത്തറിയും യന്ത്രത്തറിയും തമ്മിൽ 20–40 ശതമാനം അന്തരം ഉണ്ടെന്നത് പരക്കെ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. കയർബോർഡിൻെറ പ്രൈസിങ്ങ് കമ്മിററിയിലെ ചർച്ചകരം പരിശോധിച്ചാൽ ഇത് കാണുവാൻ കഴിയും.

എന്നാൽ ഇതുകൊണ്ട് പ്രശ്നം അവസാനിക്കുന്നില്ല. ഈ 20–40 ശതമാനം ഉൽപാദനച്ചെലവ് കയററുമതിയിൽ തദനുസരണമായ ഉയർച്ചയുണ്ടാക്കാൻ പര്യാപ്തമാണോ?

a) ഒന്നാമതായി, യൂറോപ്പിലെ യന്ത്രത്തറിയുൽപാദനത്തോട് മത്സരിക്കുന്നതിന് നമ്മുടെ ഉൽപന്നങ്ങളുടെ വില കുറക്കേണ്ടതില്ല. കാരണം, നാം നേരത്തെ കണ്ടതുപോലെ നമ്മുടെ ഉൽപന്നങ്ങളുടെ വിലകരം യൂറോപ്യൻയന്ത്രത്തറി ഉൽപന്നങ്ങളേക്കാരം വളരെ കുറവാണ്. ഈ സ്ഥിതിവിശേഷത്തിലും യൂറോപ്യൻ യന്ത്രത്തറിക്ക് വളരാൻ കഴിഞ്ഞത് മററ് ചില കാരണങ്ങരംകൊണ്ടാണ്. യൂറോപ്യൻ കമ്പോള രുചിക്കനുസൃതമായ പുതിയ ഉൽപന്നങ്ങരം വിപണിയിൽ

ഇറക്കാൻ അവർക്കു കഴിഞ്ഞിരുന്നു. നമ്മളേക്കാരം വളരെ മെച്ചപ്പെട്ട ഫിനിഷിംഗ് വേലകരംക്കുള്ള സംവിധാനങ്ങരം അവർക്കുണ്ടായിരുന്നു. യൂറോപ്യൻ പരവതാനി വിപണന സംവിധാനത്തിൻെറ കുത്തക നിയന്ത്രണം അവർക്കുണ്ടായിരുന്നു. പല രാജ്യങ്ങളിലും യന്ത്രത്തറി വ്യവസായികരം തന്നെയായിരുന്നു ഇന്ത്യൻ കൈത്തറി ഉൽപന്നങ്ങളുടെ പ്രധാന ഇറക്കുമതിക്കാരും. ഏററവും പ്രധാനം യൂറോപ്യൻ വ്യവസായ സംരക്ഷണത്തിനായി അവിടങ്ങളിലെ സർക്കാരുകരം ഏർപ്പെടുത്തിയിരുന്ന ചുങ്കസംരക്ഷണവും, ക്വോട്ടാസമ്പ്രദായങ്ങളും മററ് ഇറക്കുമതി നിയന്ത്രണങ്ങളുമായിരുന്നു. ഇത്തരത്തിലുള്ള സംരക്ഷണങ്ങരം ഒന്നുമില്ലാതിരുന്ന ബ്രിട്ടണിൽ യന്ത്രത്തറി കയർവ്യവസായം ഒട്ടും തന്നെ വികസിക്കാതിരുന്നത് മറെറന്താണ് സൂചിപ്പിക്കുന്നത്?

b) നമ്മുടെ നാട്ടിൽ യന്ത്രവൽക്കരണം മുഖേന നാം ഉണ്ടാക്കുന്ന ഉൽപാദനച്ചെലവിടിവ് യൂറോപ്പിലെ റീട്ടെയിൽ വിലകളിൽ നാമമാത്രമായ മാററമേ ഉണ്ടാക്കുകയുള്ളു. നമ്മുടെ ചരക്കുകരം യൂറോപ്പിൽ കയററുമതി വിലയേക്കാരം വളരെ ഉയർന്ന വിലക്കാണ് വിൽക്കപ്പെടുന്നത് എന്നു നേരത്തെ സൂചിപ്പിച്ചുവല്ലോ. നമ്മുടെ ചരക്കുകരം പോകട്ടെ യൂറോപ്പിലെ ചരക്കുകരംതന്നെ ഫാക്ടറി ഉൽപാദനവിലയേക്കാരം 100 ശതമാനത്തിലധികം വില കൂട്ടിയാണ് ചില്ലറ വിൽപനശാലകളിലെത്തുന്നത്. ഇതിനുകാരണം പരവതാനി വ്യാപാരത്തിലെ വിവിധ ഇടത്തട്ടുകാരുടെ വളരെ ഉയർന്ന 'മാർക്ക്-അപ്' (Mark up അഥവാ 'കൂട്ടിച്ചേർക്കുന്ന ലാഭം') ആണ്. ഇത് സംബന്ധിച്ച ബെൽജിയത്തിലെ സമ്പ്രദായങ്ങരം വിവരിച്ചുകൊണ്ട് കേന്ദ്രവ്യവസായ-വ്യാപാരമന്ത്രി കാര്യാലയത്തിൻെറ 1960ലെ ഒരു പഠനം എത്തിച്ചേർന്ന നിഗമനം ഇതായിരുന്നു: "ഇതെല്ലാം സൂചിപ്പിക്കുന്ന രീതിയിലുള്ള വില നിർണയനയത്തിൻെറ പശ്ചാത്തലത്തിൽ, ചരക്കിൻെറ ഉൽപാദനവിലയിലുണ്ടാകുന്ന കുറവ് റീട്ടെയിൽ വിലയിലും തൻമൂലം ഉപഭോക്താവിൻെറ താൽപര്യത്തിലും വളരെ ലഘുവായ പ്രതികരണമേ സൃഷ്ടിക്കുകയുള്ളു." (Market Survey of Coir and Coir Products in Belgium

Market Survey Series No. 39, 1960)-

c) അവസാനമായി, കയറുൽപന്നങ്ങളുടെ ഡിമാൻറും വിലയും തമ്മിലുള്ള ബന്ധം 'ഇലാസ്ററിക്ക'ല്ല. എന്നു വച്ചാൽ വില കുറയുന്നതിൻെറയോ കൂടുന്നതിൻെറയോ തോതിന് കുറവായി മാത്രമേ ഡിമാൻറിൽ മാററം ഉണ്ടാവുകയുള്ളു. വില കൂടുമ്പോഠം ഡിമാൻറ് കുറയാമെങ്കിലും വില വർധനയുടെ തോതിനെക്കാഠം വളരെ ചുരുങ്ങിയ തോതിലേ ഡിമാൻറടിയൂ. അതുകൊണ്ടാണ് കയർ-കയറുൽപന്നങ്ങളുടെ കയററുമതി 1950-51-ൽ 76, 714 ടൺ ആയിരുന്നത് 30, 133 ടൺ ആയി 1982-83 ആയപ്പോഴേക്കും ചുരുങ്ങിയെങ്കിലും മൊത്തം കയററുമതി വരുമാനം 10.86 കോടി രൂപയിൽ നിന്ന് 26.17 കോടി രൂപയായി വർധിച്ചത്. മറിച്ചുപറഞ്ഞാൽ യന്ത്രവൽക്കരണംമൂലം കയററുമതി വിലയിൽ 20-30 ശതമാനം ഇടിവുണ്ടായാൽ അതിനനുസരിച്ച് കയററുമതി തൂക്കം വർധിച്ചില്ലെങ്കിൽ മൊത്തം വരുമാനം കുറയാനാണ് സാധ്യത.

## 5. ഗുണനിലവാരം

അടുത്തതായി യന്ത്രവൽക്കരണവും ഗുണനിലവാരവും തമ്മിലുള്ള ബന്ധം പരിശോധിക്കാം. നമ്മുടെ ഉൽപന്നങ്ങളുടെ ഗുണനിലവാരം ഉയർത്തുന്നതിന് യന്ത്രവൽക്കരണം കൂടിയേ തീരൂ എന്നത് ഇന്ന് പ്രായേണ എല്ലാവരും സമ്മതിച്ചുപോരുന്ന ഒരു കാര്യമാണ്. ഇത് എത്രമാത്രം ശരിയാണ്? ചകിരിയുൽപാദനത്തിൻെറ കാര്യമെടുക്കാം. തൊണ്ടുതല്ല് യന്ത്രത്തിൻെറ ഉപയോഗം ചകിരിയുടേയും കയറിൻേറയും മേൻമയെ പ്രതികൂലമായിട്ടായിരിക്കും ബാധിക്കുക എന്നത് നിസ്സംശയമാണ്. ഒന്നാമതായി പൂർണമായി ചീയാത്ത തൊണ്ട് തല്ലി ചകിരിയാക്കുന്നതിന് പ്രചോദനം കൂടുന്നു. രണ്ടാമതായി തൊണ്ടുതല്ല് യന്ത്രങ്ങളിലെ ആണി വീപ്പകഠം ചകിരിനാരിൻെറ അററങ്ങളെ പൊടിക്കുകയും ദുർബലമാക്കുകയും ചെയ്യുന്നു. പായ്-തടുക്കു നെയ്ത്തിൻെറ കാര്യമെടുത്താൽ, കൈത്തറിയിൽ നെയ്യുന്നതിന് അസാധ്യമായ വലുപ്പമേറിയതോ അല്ലെങ്കിൽ കനമേറിയതോ ആയ

ചരക്കുകളെ ഒഴിച്ചാൽ യന്ത്രത്തറിയുടെ മേൻമ എടുത്തുപറയത്തക്കതല്ല. കൈത്തറിയുടെ പോരായ്മകരം തിരുത്താവുന്നതേയുള്ളു. കൈത്തറിയുടെ വൈവിധ്യവും കലാചാതുരിയും യന്ത്രത്തറിയിൽ പകർത്തുക സാധ്യമല്ല. യന്ത്രത്തറിയുടെ സ്ററാൻഡേർഡ് ഉൽപന്നങ്ങളേക്കാരം കൈവേലക്കാരുടെ കർമകുശലതയിലും കലാഭാവനയിലും ഊന്നിക്കൊണ്ടുള്ള പ്രചരണമാണ് ഇന്ന് വികസിതരാജ്യങ്ങളിലെ ഉപഭോക്താക്കളിൽ താൽപര്യം ജനിപ്പിക്കുക എന്നതിന് സംശയം വേണ്ട. നമ്മുടെ കയറുൽപന്നങ്ങളുടെ ഗുണനിലവാരം ഉയർത്തുവാൻ അടിയന്തിരമായി വേണ്ടത് ആധുനികമായ ചായംമുക്കൽ സൗകര്യങ്ങളും ഫിനിഷിംഗ് സൗകര്യങ്ങളും സൃഷ്ടിക്കയാണ്. ഇത്തരത്തിലുള്ള ആധുനികവൽക്കരണത്തിന് യന്ത്രത്തറി അനിവാര്യമല്ല.

## 6. യന്ത്രവൽക്കരണവും തൊഴിലില്ലായ്മയും

കയററുമതി ഇടിവ് പരിഹരിക്കുവാൻ യന്ത്രത്തറി ഉപയോഗപ്രദമല്ല എന്ന് നാം കണ്ടു. എന്നതുകൊണ്ട് യന്ത്രവൽക്കരണം അനാശാസ്യമാകുന്നില്ലെന്നു കയററുമതി വർധിച്ചില്ലെങ്കിലും ഉൽപാദനക്ഷമതയിലുണ്ടാകുന്ന വർധനമൂലം തൊഴിലാളികരംക്ക് കൂടുതൽ കൂലി നൽകാൻ കഴിയും എന്നും വാദിക്കുന്നവരുണ്ടല്ലോ. ഇത്തരക്കാർ യന്ത്രവൽക്കരണം മൂലം തൊഴിലില്ലാതാകുന്ന ലക്ഷങ്ങളെ പൂർണമായി വിസ്മരിക്കുന്നു. സമൂലമായ യന്ത്രവൽക്കരണം വ്യാപകമായ തൊഴിലില്ലായ്മയ്ക്ക് വഴിതെളിക്കും എന്നതിന് സംശയം വേണ്ട. യന്ത്രവൽക്കരണത്തിൻെറ ആവശ്യകതയെക്കുറിച്ച് ശക്തമായ അനുകൂല അഭിപ്രായമുള്ള എം വി പൈലി ചകരി—പിരി മേഖലകളിൽ യന്ത്രവൽക്കരണം സൃഷ്ടിക്കാവുന്ന തൊഴിലില്ലായ്മയെക്കുറിച്ച് വിശദമായ കണക്കുകരം നൽകുന്നുണ്ട്.

അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ഒരു വർഷത്തിൽ 200 ദിനങ്ങരംവച്ച് കണക്ക് കൂട്ടുകയാണെങ്കിൽ പരമ്പരാഗത രീതിയനുസരിച്ച് തൊണ്ടുതല്ലി ചകിരിയാക്കുന്നതിന് മൊത്തം 112000 തൊഴിലാളികരം ആവശ്യമാണ്. എന്നാൽ

തൊണ്ടുതല്ലുയന്ത്രങ്ങൾ ഉപയോഗിക്കുകയാണെങ്കിൽ വർഷത്തിൽ 300 ദിവസം ജോലി ചെയ്യുന്ന 30438 തൊഴിലാളികളെകൊണ്ട് ഈ പണികളൊക്കയും ചെയ്തു തീർക്കാൻ കഴിയും. തൊണ്ടുതല്ലുയന്ത്രങ്ങൾ 81562 തൊഴിലാളികൾക്ക് പണിയില്ലാതാക്കും.

ചകിരിപിരിമേഖലയിൽ മോട്ടോർപരി യന്ത്രങ്ങൾ ഏർപ്പെടുത്തിയാൽ സൃഷ്ടിക്കപ്പെടുന്ന തൊഴിലില്ലായ്മ ഇതിലും ഭീകരമായിരിക്കും. പരമ്പരാഗത രീതി പ്രകാരം 210740 തൊഴിലാളികൾക്ക് ഒരു വർഷത്തിൽ 200 പ്രവൃത്തിദിനങ്ങൾ തൊഴിൽ നൽകാൻ കഴിയും. എന്നാൽ യന്ത്രപ്പിരിക്ക് വർഷം 300 പ്രവൃത്തിദിനങ്ങൾ ജോലിചെയ്യുന്ന 30768 തൊഴിലാളികൾ മതിയാകും. യന്ത്രം ചകിരി പിരി മേഖലയിൽനിന്ന് 1,80,068 തൊഴിലാളികളെ പറംന്തള്ളും.

കയറുൽപന്ന നിർമാണ—വിതരണ മേഖലയിൽ 30000 പേർ തൊഴിൽ ചെയ്യുന്നുണ്ട്. ഇതിൽ 22000 പേരെങ്കിലും തടുക്കു—പായ് നെയ്ത്തുമായി ബന്ധപ്പെട്ട് തൊഴിലെടുക്കുന്നവരാണ്. 1974-ൽ ഇന്ത്യൻ ഇൻസ്ററിററ്യൂട്ട് ഓഫ് ഫോറിൻ ട്രേഡ് നിർദേശിച്ചത് 75 ശതമാനം കയററുമതി ബാധ്യതയോടെ 10500 ടൺ ക്രീൽ തടുക്ക്, ജപ്പാൻ തടുക്ക്, കാർ തടുക്ക്, പായ തുടങ്ങിയവ ഉൽപാദിപ്പിക്കാനുള്ള യന്ത്രത്തറികൾ സ്ഥാപിക്കണമെന്നാന്ന്. അൺക്ടാഡിന്റെ പഠനസംഘമാവട്ടെ, ഇതുപോരാ, ഏററവും ചുരുങ്ങിയത് 15000 ടൺ യന്ത്രത്തറി ഉൽപാദനശേഷിയെങ്കിലും പുതുതായി സൃഷ്ടിച്ചാലെ യൂറോപ്യൻ വിപണിയിൽ മുൻകൈ നേടാൻ കഴിയൂ എന്ന് അഭിപ്രായപ്പെടുന്നു. ഇപ്പോൾ നിലവിലുള്ള യന്ത്രത്തറി ഉൽപാദനം അടക്കം, മൊത്തം, തടുക്കു—പായ് ഉൽപാദനം 26000 ടൺ ആണെന്ന് ഓർക്കണം.

ഇന്ന് സജീവമായ യന്ത്രവൽക്കരണ ഭീഷണി നിലവിലുള്ളത് ക്രീൽ തടുക്ക്—പായ് നെയ്ത്തുമേഖലയിലാണ്. 1980 ഡിസംബറിൽ കയർ ബോർഡിൽ രജിസ്ററർ ചെയ്തിരുന്ന 16 440 കൈത്തറികളിൽ 3882 തറികൾ ക്രീൽ തടുക്കുകളുടേതും 1787 തറികൾ കയററുപായുടേതും ആയി

രുന്നു. 9 000 തൊഴിലാളികളെങ്കിലും ഇവയുമായി ബന്ധ പ്പെട്ട് ഇന്ന് ജോലി ചെയ്യുന്നുണ്ട്. ഇവരുടെ ഉൽപാദനം ഏറ്റെടുക്കുന്നതിന് യന്ത്രത്തറികൾക്ക് 776 തൊഴിലാളികൾ മതിയാകും എന്നാണ് പ്ലാനിംഗ് ബോർഡിൻെറ പഠനം കാ ണിക്കുന്നത്. നെയ്ത്ത് മേഖലയാകെ യന്ത്രവൽക്കരിക്ക പ്പെട്ടാൽ ഇന്നിവിടെ തൊഴിലെടുക്കുന്നവരിൽ 10 ശതമാനം ആളുകൾക്കേ ഫാക്ടറികളിൽ തൊഴിൽ ലഭിക്കൂ എന്നാണ് വിദഗ്ധർ പറയുന്നത്.

യന്ത്രത്തറിക്കും കൈത്തറിക്കും സഹവർത്തിക്കാം എ ന്നെല്ലാം വാദമുണ്ടെങ്കിലും തുണി വ്യവസായത്തിൽ പവ്വർ ലൂം ഉൽപാദനത്തിൻെറ വളർച്ച കൈത്തറി മേഖലയിൽ ഉ ണ്ടാക്കികൊണ്ടിരിക്കുന്ന പ്രത്യാഘാതത്തെക്കുറിച്ച് വെളി പ്പെട്ടുകൊണ്ടിരിക്കുന്ന വസ്തുതകൾ അറിയാവുന്ന ഒരാൾ ക്കും ഈ വാദത്തെ പിൻതാങ്ങാൻ കഴിയില്ല. യന്ത്രത്തറിയു മായുള്ള മത്സരം കൈത്തറിയുടെ ഉൻമൂലനത്തിലേ അവ സാനിക്കൂ എന്നത് നിശ്ചയമാണ്. ചരിത്രപരമായി ഇത നിവാര്യവുമാണ്. എന്നാൽ ഇന്ന് കേരളത്തിൽ നിലവിലു ള്ള ഭീതിജനകമായ തൊഴിലില്ലായ്മയുടെ പാശ്ചാത്തല ത്തിൽ ലക്ഷണക്കിന് തൊഴിലാളികളെ ഇന്നുള്ള ഉപജീവന മാർഗത്തിൽനിന്ന് ആട്ടിപുറത്താക്കുന്നത് സാമൂഹ്യമോ സാ മ്പത്തികമോ ആയ കാരണങ്ങളാൽ ന്യായീകരിക്കാനാവില്ല. അതിനെ ന്യായീകരിക്കുവാൻ കഴിയുക അനിയന്ത്രിതമാ ത്സര്യ വ്യവസ്ഥയുടെ സ്വകാര്യലാഭചേത കണക്കുകൾക്ക് മാത്രമായിരിക്കും.

## 7. നിയന്ത്രണങ്ങളുടെ ആവശ്യകത

കയർ വ്യവസായത്തിലുള്ള നിയന്ത്രണങ്ങളിലും അവ നടപ്പാക്കപ്പെട്ട രീതികളിലും ഗൗരവമായ അപാകതകൾ ഉണ്ടെ ന്ന കാര്യത്തിൽ സംശയമില്ല. എന്നാൽ അതുകൊണ്ട് നിയ ന്ത്രണങ്ങൾ എല്ലാം എടുത്തുമാററണം എന്ന് വാദിക്കുന്നവർ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നതിനുമുമ്പത്തെ സ്ഥിതി ഗതികളെ സൗകര്യപൂർവം വിസ്മരിക്കുകയാണ്.

ഉദാഹരണത്തിന് ഇന്നത്തെ തറവില—ഗുണനിയന്ത്രണ

ത്തിൻെറ കാര്യമെടുക്കുക. യഥാർഥത്തിൽ വ്യാവസായിക പ്രമുഖർതന്നെയാണ് ഇത്തരം നിയന്ത്രണത്തിനായി വാദിച്ചത്. കാരണം അനിയന്ത്രിതമായ മത്സരം വ്യവസായത്തെ നശിപ്പിക്കുകയായിരുന്നു, ഉദാഹരണത്തിന് 1926–35 കാലത്ത് കയറുൽപന്നങ്ങളുടെ കയററുമതി ഇരട്ടിയായി വർധിച്ചു. എന്നാൽ കയറുൽപന്നങ്ങളുടെ വിലയാവട്ടെ പകുതിയിൽ താഴെ കണ്ട് ഇടിയുകയാണുണ്ടായത്. കയററുമതിക്കാർ തമ്മിലുള്ള കഴുത്തറുപ്പൻ മത്സരവും വിലവെട്ടികുറച്ചിലും ആയിരുന്നു ഇതിന് പ്രധാന കാരണം. അമ്പതുകളിലും ഈ പ്രതിഭാസം താരതമ്യേന ലഘുവായ തോതിലാണെങ്കിലും വീണ്ടും പ്രത്യക്ഷപ്പെട്ടു. മോശപ്പെട്ട ചരക്കുകഠംക്ക് നമ്മുടെ കയർവ്യവസായം കുപ്രസിദ്ധി നേടിത്തുടങ്ങി. ഇതിൻെറ പശ്ചാത്തലത്തിലാണ് തറവിലയും ഗുണനിയന്ത്രണങ്ങളും ഏർപ്പെടുത്തപ്പെട്ടത്. ഈ നിയന്ത്രണങ്ങഠം നമ്മുടെ കയററുമതിവിലകളുടെ ചാഞ്ചാട്ടത്തെയും ഊഹക്കച്ചവടത്തെയും അനാരോഗ്യകരമായ കച്ചവടമത്സരത്തെയും ഇല്ലായ്മചെയ്യുന്നതിൽ ക്രിയാത്മകമായ പങ്ക് വഹിക്കുകയുണ്ടായി.

ഇവ സംബന്ധിച്ച് അധികമാർക്കും തർക്കമുണ്ടാവുമെന്ന് തോന്നുന്നില്ല. തർക്കവിഷയം തൊണ്ട്വ്യാപാരത്തിൻമേലുള്ള നിയന്ത്രണങ്ങളാണ്. ഈ നിയന്ത്രണങ്ങളിലുള്ള അശാസ്ത്രീയവും അപ്രായോഗികവുമായ വശങ്ങളെ തിരുത്തുന്നതിനുപകരം പണ്ടത്തെ സ്ഥിതിയിലേക്ക് തിരിച്ചുപോകുക എന്നത് അംഗീകരിക്കുക വയ്യ. കയർപിരിമേഖലയെക്കുറിച്ച് പഠിച്ച മൂന്ന് മിനിമംകൂലി നിർണയകമ്മിററികളും 1955-ലെ കയർ ഉപദേശക കമ്മിററി റിപ്പോർട്ടുകളും ഏകകണ്ഠമായി അഭിപ്രായപ്പെടുന്ന ഒരു കാര്യമുണ്ട്. തൊണ്ടുവ്യാപാരികളെയും വ്യാപാരത്തെയും നിയന്ത്രിച്ചുകൊണ്ടല്ലാതെ കയർതൊഴിലാളികഠംക്കും ചെറുകിട ഉൽപാദകർക്കും ഉപജീവനത്തിനുള്ള കൂലിയോ വരുമാനമോ നൽകുക അസാധ്യമാണ്. 1954-ൽ ആദ്യമായി നിശ്ചയിക്കപ്പെട്ട മിനിമംകൂലി നടപ്പാക്കുന്നതിനെ തൊണ്ടുമുതലാളിമാരുടെ ദുസ്വാധീനം എങ്ങനെ അസാധ്യമാക്കിത്തീർത്തു എന്നത്

സംബന്ധിച്ച് ഓരോ കയർപിരി മേഖലതോറുമുള്ള വിശദമായ ഒരു ചിത്രം 1955-ലെ കയർ ഉപദേശകകമ്മിററി റിപ്പോർട്ടിൽനിന്ന് ലഭിക്കും. എങ്ങനെ കയർ വിലക്കനുസൃതമായി തൊണ്ടിൻെറ വില കൂട്ടിയും കുറച്ചും കയർതൊഴിലാളികൾക്കും ചെറുകിട ഉൽപാദകർക്കും ലഭിക്കേണ്ട ന്യായമായ വരുമാനം തൊണ്ടുകുത്തകകൾ തട്ടിയെടുത്തു എന്നത് ഗണിതശാസ്ത്രപരമായി തെളിയിക്കാൻ കഴിയും. കയർവ്യവസായത്തിൻെറ തീരാശാപമായിരുന്ന തൊണ്ടുകച്ചവടമൂലധനത്തിൻെറ മേധാവിത്വം പുനഃസ്ഥാപിക്കുവാനുള്ള നീക്കത്തെ തൊഴിലാളികൾ ഒന്നടങ്കം എതിർക്കുമെന്നത് തീർച്ചയാണ്. മാത്രമല്ല ഈ നീക്കം ഇന്നത്തെ കയർ സഹകരണമേഖലയെ ഇല്ലായ്മചെയ്യും എന്നത് നിസ്തർക്കമാണ്. കാരണം നിയമാനുസൃതമായ എല്ലാ ആനുകൂല്യങ്ങളും തൊഴിലാളികൾക്കുനൽകി ഉൽപാദനം സംഘടിപ്പിക്കുന്ന സഹകരണസംഘങ്ങൾക്ക് തൊഴിൽനിയമങ്ങളെ മറികടക്കാൻ കഴിയുന്ന ചെറുകിട ഉൽപാദകരോട് തൊണ്ടുകമ്പോളത്തിൽ മത്സരിച്ച് മുന്നേറുക അസാധ്യമാണ്. ചുരുക്കത്തിൽ നിയന്ത്രണങ്ങൾ എല്ലാം നീക്കംചെയ്യുക എന്നതിൻെറ അനിവാര്യഫലം കയർപിരിമേഖലയെ രണ്ട് ദശാബ്ദങ്ങൾക്ക് പിന്നിലേക്കുകൊണ്ടുപോവുക എന്നതാണ്.

# എന്തുചെയ്യണം

എന്തുചെയ്യരുതെന്ന് നാം കണ്ടു. എന്നാൽ പിന്നെ എന്താണ് ചെയ്യേണ്ടത്? വിമർശിക്കുക എളുപ്പമാണ്. എന്നാൽ ബദൽ പരിഹാരം നിർദേശിക്കുക ദുഷ്കരമാണ്. പ്രത്യേകിച്ച് ചെയ്യാൻ കഴിയുന്നതിന് വ്യക്തമായ പരിമിതികൾ ഉള്ള സാഹചര്യത്തിൽ.

I

## സ്ഥിതി വിവരണക്കണക്കുകൾ

കയർവ്യവസായ വികസനത്തെ ശാസ്ത്രീയവും ആസൂത്രിതവുമായ രീതിയിൽ മുന്നോട്ട് കൊണ്ടുപോകാനുള്ള ഏതൊരു പദ്ധതിയുടെയും പ്രഥമ വിലങ്ങുതടി വ്യക്തമായ സ്ഥിതിവിവരക്കണക്കുകളുടെയും വസ്തുതകളുടെയും അഭാവമാണ്. കയർവ്യവസായം സംബന്ധിച്ചുള്ള ഗ്രന്ഥങ്ങളുടെയും പഠനങ്ങളുടെയും ബാഹുല്യത്തിൻെറ പശ്ചാത്തലത്തിൽ ഈ പ്രസ്താവന അത്യന്തം വിചിത്രമായി തോന്നിയേക്കാം. എന്നാൽ യാഥാർഥ്യം അതാണ്.

കയർവ്യവസായത്തിൽ തൊഴിലെടുക്കുന്നവരുടെ എണ്ണത്തിൻെറ കാര്യമെടുക്കാം. യന്ത്രവൽക്കരണം മൂലം തൊഴിലില്ലാതാകുന്നവരുടെ ചില കണക്കുകൾ സൂചിപ്പിക്കുകയുണ്ടായല്ലോ. യന്ത്രവൽക്കരണത്തെയും അതുമൂലം തൊഴിൽ നഷ്ടമാകുന്നവരുടെ എണ്ണത്തെയും കുറിച്ച് കഴിഞ്ഞ രണ്ട് ദശാബ്ദമായി രൂക്ഷമായ വാദപ്രതിവാദങ്ങൾ നമ്മുടെ നാട്ടിൽ നടക്കുകയാണ്. എന്നാൽ ഈ ചർച്ചകൾ എല്ലാം ആധാ

രമാക്കുന്ന കണക്കുകളുടെ നിജസ്ഥിതി എന്താണ്? കയർ ത്തൊഴിലാളികളുടെ എണ്ണം തന്നെ തർക്കവിഷയമാണ്. '5 ലക്ഷം'. കയർത്തൊഴിലാളികൾ കേരളത്തിൽ ഉണ്ടെന്നാണ് പൊതുവേ പറയുക. വ്യത്യസ്തമായി കരുതുന്നവർ ധാരാളം ഉണ്ട്. ചില പ്രധാനപ്പെട്ട മതിപ്പു കണക്കുകൾ താഴെ ചേർത്തിരിക്കുന്നു.

പട്ടിക 10

കയർത്തൊഴിലാളികളുടെ എണ്ണം സംബന്ധിച്ചുള്ള മതിപ്പുകണക്കുകൾ

| | |
|---|---|
| 1. കാനേഷുമാരി 1961 | 2,51,078 |
| 2. കാനേഷുമാരി 1971 | 1,58,607 |
| 3. കേരള പ്ലാനിംഗ് ബോർഡ് 1972 | 3,26,690 |
| 4. എം എൻ വി നായർ 1975-76 | 2,43,521 |
| 5. ഈ ആൻഡ് എസ് ബ്യൂറോ 1975-76 | 4,07,845 |
| 6. ഐ എ എം ആർ ഡെൽഹി 1976-77 a) | 5,12,506 |
| b) | 3,99,256 |
| 7. കയർ ബോർഡ് 1959 | 3,46,000 |
| 8. കയർ ബോർഡ് 1968 | 3,26,078 |
| 9. കയർ ബോർഡ് 1980 | 4,45,900 |

(അവലംബം: Chandan Mukharjee, T M Thomas Isaac, Review of Estimates of Employment and Production in coir Industry CDS, 1980)

ഈ മതിപ്പുകണക്കുകൾ തമ്മിൽ കാണുന്ന പ്രകടമായ വ്യത്യാസങ്ങൾക്കുള്ള കാരണങ്ങൾ ഓരോന്നും എടുത്ത് പരിശോധിക്കുവാൻ തുടങ്ങിയാൽ മറ്റൊരു പ്രബന്ധം തന്നെ വേണ്ടിവരും. ആയതിനാൽ അതിനൊരുമ്പെടുന്നില്ല. ഏററവും ആധികാരികമായി കണക്കാക്കാവുന്ന, കയർ ബോർഡിൻെറ 1980 ലെ മതിപ്പു കണക്ക് എടുത്ത് പരിശോധിക്കാം.

## പട്ടിക 11

## കയർത്തൊഴിലാളികളുടെ എണ്ണം (കയർ ബോർഡ് മതിപ്പുകണക്ക്)

| | | | |
|---|---|---|---|
| 1. | തൊണ്ടഴുക്കൽ മേഖല | 50,000 | 50,000 |
| 2. | പിരിമേഖല | | |
| | a) കൈപിരി | 1,19,000 | |
| | b) റാട്ടുപിരി | 97,000 | |
| | c) തൊണ്ടുതല്ലൽ, ചകിരിതെളിക്കൽ | 1,32,500 | 3,49,000 |
| 3. | കയറുൽപന്ന മേഖല | | |
| | a) തടുക്കുനെയ്ത്ത് | 15,000 | |
| | b) പായ നെയ്ത്ത് | 4,700 | |
| | c) റീഹാങ്കിങ് | 2,700 | |
| | d) വടം പിരിക്കൽ | 12,000 | |
| | e) റബ്ബർ—കയർ | 1,100 | |
| | f) മററു ജോലികൾ | 11,000 | 46 500 |
| | | 4,45,900 | 4,45,900 |

(Coir Board Annual Report. 1980-81)

a) തൊണ്ടഴുക്കൽ-പിരിമേഖലയിലെ കണക്കുകളിൽ കന്യാകുമാരി ജില്ലയിലെ തൊഴിലാളികൾ കൂടിപ്പെടും. അവരുടെ എണ്ണം മൊത്തം 10 000-12 000 വരും. കയറുൽപന്ന മേഖലയിലെ കണക്കിൽ മററു സംസ്ഥാനങ്ങളിലെ കയർത്തൊഴിലാളികളുടെ എണ്ണം പെടുമോ എന്നറിയില്ല. ഉദാഹരണത്തിന് വടം പിരിക്കുന്ന വേലയിൽ ഇന്ത്യയിൽ അറുപതുകളുടെ അവസാനം 20 000 തൊഴിലാളികളെങ്കിലും ഏർപ്പെട്ടിരുന്നു എന്നതാണ് കയർബോർഡിന്റെ Commodity Note on Rope എന്ന ലഘുഗ്രന്ഥത്തിൽ മതിപ്പാക്കിയിരുന്നത്. 'മററു ജോലികളി'ൽ ഏർപ്പെട്ടിരിക്കുന്നവരിൽ കയർ സംബന്ധമായ കച്ചവട-വിതരണ മേഖലയിൽ ഏർപ്പെട്ടിരിക്കുന്നവരെ കൂടി ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിൽ 46 500 എന്ന സംഖ്യ അധികമാണെന്നു പറയാനില്ല. ഇന്ത്യയിലെ മൊത്തം കയർത്തൊഴിലാളികളുടെ എണ്ണം എന്ന നിലയിലാണ്

4 45 900 എന്ന മതിപ്പുകണക്ക് കൊടുത്തിരിക്കുന്നത്. എന്നാൽ ഈ മതിപ്പു തയ്യാറാക്കിയ രീതി നോക്കിയാൽ പ്രായോഗികമായി കേരളത്തിലെയും കന്യാകുമാരിയിലേയും കയർത്തൊഴിലാളികളുടെ എണ്ണമാണ്. അതെന്ന് കാണാം. ഇതിൽനിന്ന് കന്യാകുമാരിയിലെ കയർത്തൊഴിലാളികളുടെ എണ്ണം കുറച്ചാൽ കയർബോർഡ് വാർഷിക (1980-80) റിപ്പോർട്ടിന്റെ 51-ാം പേജിൽ പറയുന്നതുപോലെ കേരളത്തിലെ കയർത്തൊഴിലാളികളുടെ എണ്ണം 4.3 ലക്ഷമായി കണക്കാക്കാം.

b) തൊണ്ടഴുക്കൽ മേഖലയിൽ പണിയെടുക്കുന്നവരുടെ കണക്ക് *1962-ൽ* നടത്തിയ ഒരു സർവ്വേയെ അടിസ്ഥാനമാക്കിയെടുത്തിട്ടുള്ളതാണ്. അത് പ്രകാരം 23 791 തൊണ്ടഴുക്കൽ സ്ഥാപനങ്ങളിലായി 89 473 തൊഴിലാളികൾ പണിയെടുത്തിരുന്നു. അവരിൽ തൊണ്ടുതല്ലിൽ എർപ്പെട്ടിരുന്നവരെ മാററിനിർത്തിയാൽ തൊണ്ടഴുക്കൽ വേലയിൽ ഏർപ്പെട്ടിരുന്നവരുടെ സംഖ്യ 50 000 വരും. എന്നാൽ ഈ സർവ്വേ റിപ്പോർട്ടിൽ പറയുന്ന ഒരു കാര്യമുണ്ട്: "ശരാശരി ഒരു തൊഴിലാളി കുറഞ്ഞത് 14800 തൊണ്ടെങ്കിലും അഴുക്കുന്നു. ഇത് ശരാശരി ഒരാഴ്ചത്തെ പണി ഒരാൾക്ക് നൽകുന്നതിനേ തികയുകയുള്ളു" (survey Reports no Coir Industry, 1968). വർഷത്തിൽ ഒരു ദിവസം കയർ വ്യവസായത്തിൽ പണി ലഭിച്ചാൽ ഒരാൾ കയർത്തൊഴിലാളി ആവുമോ?

c) കൈപ്പിരി മേഖലയിലെ തൊഴിലാളികളുടെ സംഖ്യ *1960-ൽ* നടത്തിയ ഒരു സാമ്പിൾ സർവ്വേയെയാണ് ആധാരമാക്കുന്നത്. കഴിഞ്ഞ 24 വർഷത്തിനിടയിൽ കൈപ്പിരി ഗണ്യമായി ക്ഷയിക്കുകയുണ്ടായിട്ടുണ്ടെന്നാണു വ്യവസായവുമായി ബന്ധപ്പെട്ടവർ അഭിപ്രായപ്പെടുന്നത്,

d) റാട്ടുപിരിതൊഴിലാളികളുടെ എണ്ണം *1966* ലെ ഒരു സർവ്വേയെ അടിസ്ഥാനമാക്കി സ്വീകരിച്ചിട്ടുള്ളതാണ്.

e) തൊണ്ടു തല്ലുന്നതിനും ചകിരി തെളിക്കുന്നതിനും 1,32,500 തൊഴിലാളികൾ പണിയെടുക്കുന്നുണ്ടെന്ന കണക്ക് വളരെയേറെ സംശയങ്ങൾക്ക് ഇടനൽകുന്നു. ഇതു പ്രകാരം ഒരു റാട്ടിന് 4.12 തൊഴിലാളികൾ ഈ മേഖലയിൽ

പണിയെടുക്കുന്നുണ്ടെന്ന് അനുമാനിക്കേണ്ടിവരും. എന്നാൽ IAMR നടത്തിയ സർവ്വേ പ്രകാരം ഒരു റാട്ടിന് ശരാശരി 2.06 തൊഴിലാളികൾ ചകിരി തയ്യാറാക്കുന്നതിന് മതിയെന്നാണ്. IAMR ൻേറയും എം എൻ വി നായരുടേയും സർവേകൾ പ്രകാരം തൊണ്ടുതല്ല്–ചകിരി തെളി തൊഴിലാളികൾ കയറു പിരിക്കാരുടെ സംഖ്യയുടെ 60 ശതമാനമേ വരൂ. അതു പ്രകാരം ഈ മേഖലയിൽ 60,000 തൊഴിലാളികളേ ഉണ്ടാകാവൂ. ഈ കണക്ക് ശരിയായിരിക്കണമെന്നില്ല. കാരണം 1) 60 ശതമാനത്തിൻെറ തോതിൽ കയറുപിരി സ്ഥാപനങ്ങൾക്കു വെളിയിൽ പണിയെടുക്കുന്നവരുടെ സംഖ്യ പെടുകയില്ല. 2) പലകാരണങ്ങൾ കൊണ്ടും ആ സർവ്വേ അന്വേഷകർ ഈ വിഭാഗം തൊഴിലാളികളുടെ എണ്ണം കുറച്ചു കണക്കാക്കുന്നതിന് സാധ്യത വളരെ കൂടുതലുണ്ട്.

അതുകൊണ്ട് ഒരു റാട്ടിന് ചകിരി തയ്യാറാക്കുന്നതിന് 3 തൊഴിലാളികൾ വേണം എന്ന കയർബോർഡിൻെറ തോത് ശരിയാകുന്നതിനാണു സാധ്യത. എന്നാൽപ്പോലും മൊത്തം ചകിരിപ്പണിത്തൊഴിലാളികൾ 1 ലക്ഷത്തിൽ താഴെയേ വരൂ. കാരണം 1966ലെ സർവ്വേ പ്രകാരം 31881 റാട്ടുകളാണ് പ്രവർത്തനക്ഷമമായുണ്ടായിരുന്നത്. 1968ൽ കയർബോർഡ് പ്രസിദ്ധീകരിച്ച Survey Reports on Coir Industry പ്രകാരം ഈ മേഖലയിൽ 99,643 തൊഴിലാളികൾ പണിയെടുക്കുന്നതായിട്ടാണ് കാണിച്ചിരുന്നത്. പിന്നെ എങ്ങനെ 1,32,500 ൻെറ കണക്കു ലഭിച്ചു? നോക്കാം.

1962-ലെ തൊണ്ടഴുക്കലുകാരുടെ സർവേ പ്രകാരം തൊണ്ടഴുക്കൽ സ്ഥാപനങ്ങളിൽ വേല ചെയ്തിരുന്ന ഏതാണ്ട് 40000 തൊണ്ടുതല്ലുതൊഴിലാളികളെകൂടി 95,643 നോടുകൂടി ചേർത്തപ്പോഴാണ് ഇത് ലഭിച്ചത് എന്നാണ് മനസ്സിലാക്കാൻ കഴിഞ്ഞത്. ഇത് ശരിയല്ല. കാരണം ഒരു റാട്ടിന് 3 ചകിരിപ്പണിക്കാർ എന്ന കണക്കിൽ ഇവർ കൂടി ഉൾപ്പെട്ടു കഴിഞ്ഞിട്ടുണ്ട്.

എങ്കിൽ പിന്നെ കേരളത്തിലെ കയർത്തൊഴിലാളികളുടെ എണ്ണം എത്രയാണ്? ഏകദേശമായിപ്പോലും അറിഞ്ഞുകൂടാ എന്നതാണ് പരമാർത്ഥം. ഇതു ശേഖരിക്കുകയാണ്

നാം ആദ്യം ചെയ്യേണ്ട കാര്യങ്ങളിലൊന്ന്. അതാവട്ടെ, ശാസ്ത്രീയമായ നിർവചനങ്ങളുടെ അടിസ്ഥാനത്തിലാവുകയും വേണം. ആരാണ് കയർത്തൊഴിലാളി? ഒരാരം എത്രദിവസം വർഷത്തിൽ പണിയെടുത്താൽ കയർത്തൊഴിലാളിയായി കണക്കാക്കാം? ഒരു ദിനം മതിയെങ്കിൽ ഒരു പക്ഷെ കയർത്തൊഴിലാളികളുടെ സംഖ്യ അഞ്ചുലക്ഷത്തിൽ കൂടുതലായേക്കാം. ഈ കണക്കും ആവശ്യമാണ്. പക്ഷെ അതുമാത്രം പോരാ. കയർ മുഖ്യതൊഴിലായിട്ടുള്ളവർ എത്ര? ഉപതൊഴിലായിട്ടുള്ളവർ എത്ര? ഇവയെല്ലാം കൃത്യമായി നിർവചിക്കുകയും അതിനടിസ്ഥാനമാക്കി പ്രദേശം തിരിച്ചുള്ള തൊഴിലാളികളുടെ കണക്കുകരം ശേഖരിക്കുകയും വേണം.

കേരളത്തിലെ കയറുൽപാദനത്തിൻെറ കണക്കിൻെറ സ്ഥിതിയെന്താണ്? ചാർട്ട് 1-ൽ 1979-80-ൽ കേരളത്തിലെ കയറിൻേറയും കയറുൽപന്നങ്ങളുടെയും ഒരു നഖചിത്രം കൊടുത്തിട്ടുണ്ട്. അതിലെ ചില വിവരങ്ങരം താഴെ സംഗ്രഹിച്ചിരിക്കുന്നു.

പട്ടിക 12

**1979-80-ലെ കേരളത്തിലെ കയറിൻെറയും കയറുൽപന്നങ്ങളുടേയും കയററുമതിയും ആഭ്യന്തര ഉപഭോഗവും**

(കയർബോർഡ് മതിപ്പ്കണക്ക്)

| ഇനം | കയററുമതി | ആഭ്യന്തരകമ്പോളം | | | |
|---|---|---|---|---|---|
| | | റയിൽവഴി പുറത്തേക്ക് | റോഡുവഴി പുറത്തേക്ക് | കേരളത്തിൽ തന്നെ ഉപയോഗിക്കുന്നത് | റോഡുവഴി പുറത്തേക്ക് 1975-76 ൽ (ബ്യൂറോയുടെ സർവേപ്രകാരം) |
| (1) | (2) | (3) | (4) | (5) | (6) |
| കയർ ഉൽപന്നങ്ങരം | 20,992 | 3,445 | 1,000 | 500 | 1,769 |
| കയർ | 25,900 | 37,250 | 2,500 | 5,000 | 6,548 |
| വടം | 80 | 7,300 | — | 8,400 | 493 |
| ചകിരി | 40 | 2,700 | — | — | 5,664 |
| മൊത്തം | 47,012 | 50,695 | 3,500 | 13,400 | 14,474 |

ഇതിൽ കപ്പൽമാർഗവും റെയിൽമാർഗവും പോകുന്ന കണക്കുകളെ സംശയിക്കേണ്ടതില്ല. മററു രണ്ടിനങ്ങളുടെയും സ്ഥിതിയതല്ല. കേരളത്തിന് അകത്തേക്കും പുറത്തേക്കുമുള്ള റോഡുചരക്കുഗതാഗതം സംബന്ധിച്ച് 1975-76-ൽ ബ്യൂറോ ഒരു സർവേ നടത്തുകയുണ്ടായി. അതിൽനിന്നുലഭിക്കുന്ന വിവരങ്ങളാണ് 6-ാം നിരയിൽ കൊടുത്തിരിക്കുന്നത്. അതും 4-ാം നിരയിൽ കൊടുത്തിരിക്കുന്ന കയർ ബോർഡ് മതിപ്പുകണക്കുമായി താരതമ്യപ്പെടുത്തിനോക്കുക. റോഡുവഴിയുള്ള ചരക്കുനീക്കം കയർ ബോർഡിൻെറ മതിപ്പുകണക്കിൻെറ മൂന്നിരട്ടിയെങ്കിലും വരും.

ഇനി 5-ാം നിരയിൽ ചേർത്തിരിക്കുന്ന കേരളത്തിലെ തന്നെ ആഭ്യന്തര ഉപഭോഗം സംബന്ധിച്ച കണക്കുകൾ നോക്കുക. കയർബോർഡിൻെറ കണക്കുപ്രകാരം 5000 ടൺ കയറാണ് കേരളത്തിലെ ആഭ്യന്തര ഉപഭോഗം. ചില പ്രാഥമിക കണക്കുകൂട്ടലുകൾ ഇതു വളരെ കുറഞ്ഞുപോയി എന്നു കാണിക്കും. 1971-ലെ കാനേഷുമാരി പ്രകാരം 25,34,360 വീടുകൾക്ക് പുല്ല്, ഓല, ഈററ, മുള തുടങ്ങിയവ ഉപയോഗിച്ചു കെട്ടിമേഞ്ഞിട്ടുള്ളവയാണ്. ഒരു വീടിന് പ്രതിവർഷം 4 കിലോ കയർ വേണമെന്നിരിക്കട്ടെ. ഈ ആവശ്യത്തിനുമാത്രം 10,000 ടൺ കയർ വേണ്ടിവരും. ഇതു കൂടാതെയാണ് വേലികെട്ടുന്നതിനും, കുട്ടനെയ്ത്തിനും, ഗതാഗതാവശ്യങ്ങൾക്കും, കാർഷിക ആവശ്യങ്ങൾക്കും മററും വേണ്ടിവരുന്ന കയർ. അപ്പോൾ, എത്രയാണ് നമ്മുടെ നാട്ടിൽ കയറിൻെറ ആഭ്യന്തര ഉപഭോഗം?

ഈ ചരക്കുകൾ കയററിഅയക്കുന്ന വിദേശകമ്പോളങ്ങളിലെ സ്ഥിതി എന്താണ്? വിദേശ കയർ വ്യവസായത്തിൽ വന്നുകൊണ്ടിരിക്കുന്ന മാററങ്ങൾ ഏവ? മാറി വരുന്ന കമ്പോള അഭിരുചികൾ എന്ത്? ഇവയെല്ലാം പഠിക്കാൻ കാലാകാലങ്ങളിൽ വിദേശപര്യടന സംഘങ്ങളെ അയക്കാറുണ്ട്. എന്നാൽ അവർ എന്തു പഠിച്ചു? നമ്മെ എന്തു പഠിപ്പിച്ചു? ഇതറിയാനായി അവരുടെ പര്യടന റിപ്പോർട്ടുകൾ വായിക്കുകയാണെങ്കിൽ നിങ്ങൾ ഇച്ഛാഭംഗപ്പെടും.

II

### കയറിൻെറ കമ്പോളം

കുറഞ്ഞുകൊണ്ടിരിക്കുന്ന കയററുമതിയെ കേന്ദ്രീകരിച്ചുകൊണ്ടാണല്ലോ വ്യവസായ പുനഃസംഘടയെ കുറിച്ചുള്ള ചർച്ചയെല്ലാം നടക്കുന്നത്. നഷ്ടപ്പെട്ട പടിഞ്ഞാറൻ കമ്പോളം യന്ത്രവൽക്കരണത്തിലൂടെ തിരിച്ചുപിടിക്കുവാൻ കഴിയുമെന്ന വാദം അടിസ്ഥാനരഹിതമാണെന്ന് വാദിക്കുകയുണ്ടായല്ലോ. കയറുൽപന്നങ്ങൾക്ക് കഴിഞ്ഞ രണ്ടുമൂന്നു വർഷങ്ങളിലായുണ്ടായിരിക്കുന്ന തിരിച്ചടി പരിഹരിക്കാൻ കഴിഞ്ഞേക്കാം. എന്നാൽ കയറുൽപന്നങ്ങൾക്ക് യൂറോപ്പിലും അമേരിക്കയിലും പണ്ടുണ്ടായിരുന്ന പ്രിയം ഇനി ഉണ്ടാവുകയില്ല എന്ന യാഥാർഥ്യത്തെ നാം എത്ര വേഗം അംഗീകരിക്കുന്നുവോ അത്രയും നന്ന്.

സാമ്പത്തിക ശാസ്ത്രത്തിലെ ഒരു സാങ്കേതിക പദം ഉപയോഗിക്കുകയാണെങ്കിൽ കയർ താഴേക്കിട ഉൽപന്നം (inferior commodity) ആണ്. സാധാരണഗതിയിൽ, വരുമാനം വർദ്ധിക്കുമ്പോൾ വാങ്ങികൊണ്ടിരുന്ന ചരക്കുകൾ കൂടുതൽ വാങ്ങുന്നതിനാണ് ഉപഭോക്താവിൻെറ പ്രവണത. എന്നാൽ കയറുപോലുള്ള "താഴേക്കിട" ഉൽപന്നങ്ങളുടെ കാര്യത്തിലാവട്ടെ വരുമാനം കൂടുമ്പോൾ ഉപഭോക്താക്കൾ അവ ഉപേക്ഷിക്കുവാനും കൂടുതൽ ആകർഷകമായ "മേലേക്കിട" ഉൽപന്നങ്ങൾ വാങ്ങുവാനുമാണ് ശ്രമിക്കുക. എന്നുവച്ചാൽ വരുമാനം ഉയരുമ്പോൾ "താഴേക്കിട" ചരക്കുകളുടെ ചോദനം ഇടിയും. ഇതുകൊണ്ടാണ് മുപ്പതുകളിലെ സാമ്പത്തിക മാന്ദ്യത്തിൻെറ കാലം കയർവ്യവസായത്തിൻെറ സുവർണയുഗമായി തീർന്നത്. ഇതുകൊണ്ടുതന്നെയാണ് രണ്ടാം ലോകമഹായുദ്ധാനന്തരകാലത്തെ സാമ്പത്തികവളർച്ചയുടെ കാലത്ത് ചോദനം ഇടിഞ്ഞുതുടങ്ങിയത്.

F A O യുടെ 1969-ലെ Coir Economic Characteristics–Trends and Problems എന്ന പഠനത്തിൽ നിന്ന് ഉദ്ധരിക്കട്ടെ. "ഇന്ത്യയിൽനിന്ന് പ്രധാനപ്പെട്ട ഉപഭോക്തൃ രാജ്യങ്ങളിലേക്കുള്ള കയറിൻേറയും കയർ ഉൽപന്നങ്ങളുടേയും ഇറക്കുമതി

പ്രവണതകളുടെ വിശകലനം *കൃത്രിമ നാരുകളുടെ മത്സരത്തിൽ നിന്നുള്ള പ്രത്യാഘാതത്തെ മാററി നിർത്തിയാൽ,* കയറുൽപന്നങ്ങളുടെ ചോദനത്തെ നിർണയിക്കുന്ന ഏററവും പ്രധാനപ്പെട്ട ഘടകം, ഉപഭോക്തൃ വരുമാന നിലവാരം ആണെന്നു സൂചിപ്പിക്കുന്നു. അതുകൊണ്ടാണ് യുദ്ധത്തിന് തൊട്ടുശേഷമുള്ള കാലത്ത് കയർ തടുക്കിന്റെയും പായയുടെയും ഡിമാൻറ് പടിഞ്ഞാറൻ യൂറോപ്പിലുടനീളം ഉയർന്നത്. എന്നാൽ ബ്രിട്ടനിലും സ്വീഡനിലും 50 കളുടെ മധ്യത്തിലും വടക്കുപടിഞ്ഞാറൻ യൂറോപ്പിലെ മററ് ഉയർന്നവരുമാനരാജ്യങ്ങളിലാവട്ടെ 60 കളുടെ ആദ്യമായപ്പോഴേക്കും ഡിമാൻറിടിഞ്ഞുതുടങ്ങിയത്. തെക്കൻ യൂറോപ്പിലും ഇററലിയിലും കയറുൽപന്നങ്ങളുടെ ഡിമാൻറ് അറുപതുകൾക്കുശേഷം മാത്രമാണ് വിപുലമാകാൻ തുടങ്ങിയത്. ഈ പ്രവണത 1967 വരെ തുടർന്നു.ഇത് കാണിക്കുന്നത് കയറുൽപന്നങ്ങൾ പ്രത്യേകിച്ച് നിലം വിരിപ്പുകൾ "താഴേക്കിട" ഉൽപന്നങ്ങൾ ആണെന്നാണ്. ഉപഭോക്താക്കൾ തങ്ങളുടെ വരുമാനം താരതമ്യേന മോശമായിരിക്കുമ്പോൾ മാത്രമാണവ വാങ്ങുക. അവരുടെ വരുമാനം ഒരു നിലവാരം വിട്ടുയർന്നു കഴിഞ്ഞാൽ കൂടുതൽ മെച്ചപ്പെട്ടതോ ആകർഷകമോ ആയ ഉൽപന്നങ്ങളിലേക്ക് അവർ തിരിയും...."

### പട്ടിക 13

### കയറുൽപന്ന കയററുമതിയുടെ വിദേശ കമ്പോളവിതരണം

(ശതമാനക്കണക്കിൽ)

| മേഖല | 1935-38/ 1938-39 | 1946-47/ 1949-50 | 1966-67/ 1969-70 | 1976-77/ 1979-80 |
|---|---|---|---|---|
| ബ്രിട്ടൻ | 77.57 | 60.83 | 47.96 | 11.99 |
| അമേരിക്ക, കാനഡ | 5.72 | 15.74 | 22.71 | 18.32 |
| ആസ്ട്രേലിയ, ന്യൂസിലൻറ് | 8.50 | 15.65 | 9.13 | 6.76 |
| പടിഞ്ഞാറൻ യൂറോപ്പ് | 3.72 | 5.05 | 14.00 | 37.56 |
| കിഴക്കൻ യൂറോപ്പ് | — | — | 3.28 | 5.63 |
| മററുള്ള രാജ്യങ്ങൾ | 4.43 | 2.73 | 2.92 | 19.74 |
| മൊത്തം | 100.00 | 100.00 | 100.00 | 100.00 |

(അവലംബം: T M Thomas Isaac, Class Struggle and Industrial Structure-A Study of Coir Weaving Industry 1859-1979, CDS,1984)

മുകളിൽ കൊടുത്തിരിക്കുന്ന പട്ടികയിൽ പെട്ടെന്ന് ശ്രദ്ധയിൽപെടുന്ന പ്രവണത ബ്രിട്ടീഷ് കമ്പോളത്തിൻെറ തകർച്ചയാണ്. ബ്രിട്ടൻെറ വിഹിതം 77.57-ൽ നിന്ന് 11.99 ആയി കുറഞ്ഞു. അമേരിക്കയിലും കാനഡയിലും ഡിമാൻറുയരുന്നതിനുള്ള കാരണം ഈ രാജ്യങ്ങളിലെ താരതമ്യേന താഴ്ന്ന വരുമാനമുള്ള കുടിയേററക്കാരുടെ വിലകുറഞ്ഞ നിലം വിരിപ്പുകളിലുള്ള താൽപര്യമാണെന്ന് കരുതപ്പെടുന്നു. എഴുപതുകാംവരെ ന്യൂസിലൻറിലും ആസ്ട്രേലിയയിലും കയറുൽപന്ന കമ്പോളങ്ങളിൽ മൊത്തത്തിൽ പ്രകടമാകുന്ന സുസ്ഥിരതക്കുകാരണം ഇതുതന്നെയാണെന്ന് മുകളിൽ ഉദ്ധരിച്ച എഫ് എ ഒ റിപ്പോർട്ട് അഭിപ്രായപ്പെടുന്നു.

എഴുപതുകളിൽ ഹോളണ്ട്, ബൽജിയം, ജർമനി തുടങ്ങിയ പടിഞ്ഞാറൻ യൂറോപ്പ് രാജ്യങ്ങളിലേക്കുള്ള കയററുമതി ഗണ്യമായി ഉയരുകയുണ്ടായി. കയറുൽപന്നങ്ങളുടെ 37.56 ശതമാനം ഇന്നീ മേഖലയിലേക്കാണ് കയററി അയക്കപ്പെടുന്നത്: ഈ രാജ്യങ്ങളിലെ യന്ത്രത്തറി കയർ വ്യവസായത്തിലുണ്ടായ ക്ഷീണത്തിൻെറ പശ്ചാത്തലത്തിൽ വേണം ഈ പ്രവണതയെ മനസ്സിലാക്കാൻ. യൂറോപ്യൻ യന്ത്രത്തറി വിപണിയിലേക്ക് കടക്കുവാൻ യന്ത്രവൽക്കരണമില്ലാതെതന്നെ കഴിഞ്ഞു എന്നല്ലേ ഇത് സൂചിപ്പിക്കുന്നത്. ഈ പ്രവണതയെ ശക്തിപ്പെടുത്താനുള്ള നടപടികാം സ്വീകരിക്കേണ്ടിയിരിക്കുന്നു. കപ്പൽ ചരക്ക് ഗതാഗതത്തിൽ—പ്രത്യേകിച്ച് സ്കാൻഡിനേവിയൻ രാജ്യങ്ങളിലേക്കുള്ള—തടസ്സങ്ങാം തീർക്കുന്നതിനും ചരക്ക് കൂലിയിൽ കയറിനോടുള്ള വിവേചനങ്ങാം അവസാനിപ്പിക്കുന്നതിനും ഈ രാജ്യങ്ങളിൽ ഇന്നും തുടരുന്ന ചുങ്കനിരോധനങ്ങളുടെ അവശിഷ്ടങ്ങാം ഇല്ലായ്മ ചെയ്യുന്നതിനും ശ്രമിക്കേണ്ടിയിരിക്കുന്നു.

എന്നാൽ ഭാവിയെ സംബന്ധിച്ചിടത്തോളം കൂടുതൽ പ്രതീക്ഷകാം നൽകുന്നത് കിഴക്കൻ യൂറോപ്പിലേക്കും അവികസിത മുതലാളിത്തരാജ്യങ്ങളിലേക്കുമുള്ള കയററുമതിയിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന വർധനയാണ്. ഈ മേഖലകളിലെ കമ്പോളങ്ങാം വികസിപ്പിക്കുന്നതിൽ നാം കൂടുതൽ ഊന്നേണ്ടിയിരിക്കുന്നു.

കയററുമതി കുറഞ്ഞുവരുന്നതിനനുസരിച്ച് ഇന്ത്യയിൽ തന്നെയുള്ള ആഭ്യന്തര കമ്പോളത്തിൻെറ പ്രാധാന്യം ഏറിവരുന്നുണ്ട്. 1979-80-ൽ കേരളത്തിൽനിന്ന് 47,000 ടൺ കയറും കയറുൽപന്നങ്ങളും വിദേശത്തേക്ക് കയററുമതി ചെയ്തപ്പോഠം 65,000 ടൺ ഇന്ത്യയിൽതന്നെ ഇതര സംസ്ഥാനങ്ങളിലേക്ക് നമ്മഠം കയററി അയക്കുകയുണ്ടായി. വിദേശ കമ്പോളത്തെക്കാഠം പ്രധാനം ആണ് ഇന്ന് ആഭ്യന്തര കമ്പോളം ഈ മാററം ശുഭസൂചകമാണ്.

വിദേശവിപണി വികസിപ്പിക്കുന്നതിനുവേണ്ടി പ്രകടിപ്പിക്കുന്ന ആകാംക്ഷയുടെയും ചെലവഴിക്കുന്ന പ്രയത്നത്തിൻെറയും ചെറിയൊരു ശതമാനംപോലും നൽകാതെതന്നെ ഉണ്ടായ ആഭ്യന്തരകമ്പോളത്തിൻെറ വികസനം ഈ ദിശയിലെ വിപുലമായ സാധ്യതകളിലേക്ക് വിരൽ ചൂണ്ടുന്നുണ്ട്. എന്നാൽ ഈ കമ്പോളസ്വഭാവത്തെക്കുറിച്ച് നമ്മഠം പ്രായേണ അജ്ഞരാണ്. പ്ലാനിംഗ് കമ്മിഷൻ പഠനസംഘത്തിൻെറ നിരീക്ഷണം ശ്രദ്ധേയമാണ്: "കയർബോർഡിന് ഉപഭോക്തൃ അഭിരുചികളെയോ, പക്ഷപാതിത്വത്തെയോ ആവശ്യങ്ങളെയോ കുറിച്ച് പറയത്തക്ക വിവരമൊന്നുമില്ല....എന്തെല്ലാം ചരക്കുകഠം നർമിക്കണം, ഏത് മാർക്കററ് വികസിപ്പിക്കണം, ഏത് ഉപഭോക്ത അഭിരുചിയെ ചൂഷണം ചെയ്യണം എന്നെല്ലാം സംബന്ധിച്ച് ഒരു നയം രൂപീകരിക്കാൻ ഇതുവരെ കഴിഞ്ഞിട്ടില്ല."

ആഭ്യന്തര കമ്പോളം മുഖ്യമായും സ്വകാര്യ കച്ചവടക്കാരുടെ കുത്തകയാണ്. കയർ ബോർഡിൻെറ വിൽപനശാലകളിൽപോലും അവർക്കാണ് പ്രാമുഖ്യം. നിയന്ത്രണങ്ങഠം വരുന്നതിനുമുമ്പ് വിദേശ കയററുമതിയുടെ രംഗത്ത് നടമാടിയിരുന്ന എല്ലാവിധ അരാജകത്വത്തിൻെറയും—വില വെട്ടി കുറച്ചിൽ, താണതരം ഉൽപന്നങ്ങഠം നൽകി കബളിപ്പിക്കൽ തുടങ്ങിയവയുടെ—കേളീരംഗമാണ് ആഭ്യന്തരകമ്പോളം. കർശനമായ ഗുണനിയന്ത്രണം ഇവിടെയും നടപ്പാക്കേണ്ടത് വ്യവസായപുരോഗതിക്ക് അത്യന്താപേക്ഷിതമാണ്.

ഒരു ആഭ്യന്തര കമ്പോളവികസനനയം രൂപീകരിക്കുകയും ആസൂത്രിതമായി നടപ്പാക്കുകയും വേണം. കേരളത്തെ

സംബന്ധിച്ചിടത്തോളം കയർ വ്യവസായത്തിന് കൈത്തറി തുണി വ്യവസായത്തെക്കാൾ പ്രാധാന്യം ഉണ്ട്. എന്നാൽ കൈത്തറി തുണിത്തരങ്ങൾ വിററഴിക്കാൻ പ്രകടിപ്പിക്കുന്ന ഔത്സുക്യവും സർക്കാർ സഹായവും ആസൂത്രിതമായ പ്രവർത്തനവും എന്തുകൊണ്ട് കയറിൻെറ രംഗത്ത് ഇല്ലാതെ പോകുന്നു?

## III

### തൊണ്ടുകമ്പോളം

കേരളത്തിൽ ലഭ്യമായ തൊണ്ടിൻെറ ചെറിയൊരു ശതമാനമേ ഇപ്പോഴും കയർവ്യവസായത്തിനായി ഉപയോഗിക്കുന്നുള്ളു എന്നും വ്യവസായത്തിൻെറ വിപുലീകരണത്തിൻെറ അടിസ്ഥാനശില കൂടുതൽ തൊണ്ടുസംഭരിക്കാനുള്ള സംവിധാനം ഉണ്ടാക്കലാണെന്നും ഒരു ധാരണയുണ്ട്. നാളികേര വികസനബോർഡിൻെറ കണക്കുപ്രകാരം 1979-80-ൽ കേരളത്തിൽ 303.21 കോടി തേങ്ങയുൽപാദിപ്പിക്കപ്പെടുകയുണ്ടായി. ആ വർഷം കയർ ബോർഡിൻെറ മതിപ്പ് കണക്കുപ്രകാരം കേരളത്തിലുള്ള ചകിരിയുൽപാദനം (തവിട്ടു കയറടക്കം) 1, 34, 140 ടൺ ആയിരുന്നു. യഥാർഥ ഉൽപാദനം ഇതിനെക്കാൾ അധികമായിരിക്കും എന്ന് നാം കണ്ടു. 1,50,000 ടൺ ആയിരുന്നു കേരളത്തിലെ ചകിരിയുൽപാദനം എന്നിരിക്കട്ടെ, 1 ലക്ഷം തൊണ്ടുകൊണ്ട് 9 ടൺ ചകിരിയുൽപാദിപ്പിക്കാം എന്ന് കരുതുകയാണെങ്കിൽ കേരളം 1979-80-ൽ 166.7 കോടി തൊണ്ട് കയർ വ്യവസായത്തിൽ ഉപയോഗിക്കുകയുണ്ടായി എന്നു കാണാം. എന്നുവെച്ചാൽ കേരളത്തിൽ ലഭ്യമാകുന്ന തൊണ്ടിൻെറ 55 ശതമാനം നാം ഇപ്പോൾതന്നെ ഉപയോഗിക്കുന്നുണ്ട്. ഇത് എത്രകണ്ട് വർധിപ്പിക്കാം? ഏറിയാൽ ഇനി ഒരു ഇരുപത് ശതമാനം കൂടി. അധിലധികം പററില്ല.

ഇന്ന് ലഭ്യമാകുന്ന തൊണ്ടിൻെറ അളവ് ഇനിയും വർധിപ്പിക്കണമെന്നുണ്ടെങ്കിൽ തൊണ്ടിൻെറമേലുള്ള വിലനിയന്ത്രണം നീക്കംചെയ്യുവാൻ തയാറാവേണ്ടി വന്നേക്കാം. അല്ലെങ്കിൽ അഴുക്കാനല്ലാതെ മറെറന്തെങ്കിലും ആവശ്യങ്ങൾക്കായി

തൊണ്ടുപയോഗിക്കുന്നത് നി...ാധിക്കുവാൻ തയ്യാറാവേണ്ടിവരും. ചില പ്രാഥമിക സർവേകഠം വെളിപ്പെടുത്തുന്നത്. വിറകിൻെറ കുത്തനെയുള്ള വിലക്കയററംമൂലം കേരളത്തിൽ ഇന്ന് തൊണ്ട് വ്യാപകമായി തീയെരിക്കാൻ ഉപയോഗിക്കപ്പെടുന്നുണ്ടെന്നാണ്. 3-4 തേങ്ങയുടെ തൊണ്ടിന് ഒരു കിലോ തൂക്കം വരും. വിറകിൻെറയും തൊണ്ടിൻെറയും ഊർജശേഷിയിൽ സാരമായൊരന്തരവുമില്ല. ഇതിൻെറ പശ്ചാത്തലത്തിൽ തൊണ്ടിൻെറ നിയന്ത്രിതവിലയും വിറകിൻെറ വിലയും തമ്മിലുള്ള അന്തരം അധികം വർധിച്ചാൽ തൊണ്ട് വിറകായി ഉപയോഗിക്കുക ഒരു പ്രായോഗിക സാമ്പത്തിക ശാസ്ത്രയുക്തി മാത്രമാണ്.

ഈ പറഞ്ഞതിനർഥം നിയന്ത്രണങ്ങഠംക്കു മുമ്പുള്ള കാലത്തേക്കു തിരിച്ചുപോകണം എന്നല്ല. ഒരർഥത്തിൽ, ഇവിടെ നിർദേശിക്കുന്നത് തൊണ്ട് വ്യാപാരത്തിനുമേലുള്ള നിയന്ത്രണം പരിപൂർണമാക്കണമെന്നാണ്. പരമ്പരാഗത തൊണ്ടുകച്ചവടക്കാരുടെ ശേഖരണ–വിതരണസംവിധാനത്തിന് ഒരു ബദൽസംവിധാനം സൃഷ്ടിക്കുന്നതിലുണ്ടായ പരാജയമാണ് ഇന്നത്തെ നിയന്ത്രണ (?) ങ്ങളുടെ പരിതാപകരമായ അവസ്ഥക്കു കാരണം. ഈ കുറവ് പരിഹരിക്കണം.

വ്യാപകമായ പ്രചാരം സിദ്ധിച്ചിട്ടുള്ള നിർദേശങ്ങളിലൊന്ന് തൊണ്ടിൻെറ കുത്തക ശേഖരണം (monopoly procurement) ആണ്. ഈ കുത്തക ആരുടെ കടമയും അവകാശവുമായിരിക്കണം? ഇത് സർക്കാർ ഏജൻസിയെ ഏൽപിക്കുക തികച്ചും അപ്രായോഗികമാണ്. അത് വിനാശകരമായ തൊണ്ട് ദുർലഭതക്കും വ്യാവസായിക അരക്ഷിതാവസ്ഥക്കും ഇടവരുത്തുന്നതിനാണ് സാധ്യത.

ഈ കുത്തക സംഭരണത്തിന് നേതൃത്വംനൽകാൻ സഹകരണപ്രസ്ഥാനത്തിന് കഴിയണം. പ്രാദേശിക അടിസ്ഥാനത്തിൽ കയർ സഹകരണസംഘങ്ങഠം ചേർന്ന് രൂപീകരിക്കുന്ന ഏജൻസികഠം തൊണ്ടുശേഖരിക്കുകയും അഴുക്കുകയും വിതരണംചെയ്യുകയും വേണം. ചുരുക്കത്തിൽ വിലനിയന്ത്രണം ഇല്ലാതാക്കുന്നതോടൊപ്പം തൊണ്ടിൻെറ മൊത്തക്കച്ചവടമേഖലയിൽനിന്ന് സ്വകാര്യ കച്ചവടക്കാരെ പൂർണ

മായി നിർമാർജനംചെയ്യണം. സ്വകാര്യ കയറുൽപാദകർക്ക് നേരിട്ട് തൊണ്ട് ക്രയവിക്രയം ചെയ്യുന്നതിനുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതല്ല. എന്നാൽ അവരുടെ കീഴിലുള്ള തൊഴിലാളികളുടെ സംഖ്യക്കനുസൃതമായി അവർ റജിസ്ററർ ചെയ്യുന്ന സഹകരണ തൊണ്ട് ഏജൻസി ശേഖരിക്കുന്ന തൊണ്ടിൻെറ വിഹിതം വാങ്ങുന്നതിനുള്ള അവകാശം ഉണ്ടായിരിക്കും.

സഹകരണഏജൻസികാംക്ക് കമ്പോളവിലയ്ക്ക് മത്സരിച്ച് തൊണ്ടുശേഖരിക്കുന്നതിനും നീക്കംചെയ്യുന്നതിനും യാതൊരുവിധ നിയന്ത്രണവും ഉണ്ടാകുവാൻ പാടുള്ളതല്ല. കേവലം കുത്തകസംഭരണമായിരിക്കില്ല മറിച്ച് 'കുത്തകമത്സര'സംഭരണവ്യവസ്ഥയാണ് ഇവിടെ വിഭാവനംചെയ്യുന്നത്.

സാന്ദർഭികമായി പറയട്ടെ, വിറകിൻെറ വിലവർധനവ് തടയേണ്ടത് കയർവ്യവസായവികസനം ആഗ്രഹിക്കുന്നവരുടെ ഒരാവശ്യമാണ്. ശാസ്ത്രസാഹിത്യപരിഷത്ത് നടത്തിക്കൊണ്ടിരിക്കുന്ന ചൂള സംബന്ധിച്ച ഗവേഷണം കാണിക്കുന്നത് നമ്മുടെ വീടുകളിലെ അടുപ്പിൻെറ ഊർജഉപയോഗക്ഷമത 10–15 ശതമാനം മാത്രമാണെന്നാണ്. എന്നാൽ ഈ അടുപ്പിന് അധികം പണച്ചെലവില്ലാതെ വരുത്താൻ കഴിയുന്ന ചില പുനഃസംവിധാനംവഴി ഊർജഉപയോഗക്ഷമത 30 ശതമാനം വരെ ഉയർത്താൻ കഴിയും. ഈ പരിഷ്കാരം വ്യാപകമാക്കാൻ കഴിഞ്ഞാൽ ഇന്നത്തെ വിറക് ക്ഷാമത്തിനും വിലവർധനക്കും ആശ്വാസം നൽകുവാൻ കഴിയും എന്നത് തീർച്ചയാണ്. കത്തിക്കാൻ ഉപയോഗിക്കുന്ന തൊണ്ട് അഴുക്കാൻ ലഭ്യമാവുകയുംചെയ്യും.

## IV

### നാടിനുചേർന്ന സാങ്കേതികവിദ്യ

കേരളത്തിലെ തൊഴിലില്ലായ്മയുടെ പശ്ചാത്തലത്തിലാണ് കയർവ്യവസായത്തിലെ യന്ത്രവൽക്കരണത്തെ നാം എതിർത്തത്. ഇതിനർഥം ഇന്നത്തെ പിന്നോക്കസാങ്കേതികവിദ്യയും സമ്പ്രദായങ്ങളും മാററമില്ലാതെ നിലനിർത്തണം

എന്നല്ല. ഉൽപാദനക്ഷമത വർധിപ്പിക്കുന്നതും തൊഴിലാളികളുടെ അധ്വാനഭാരം ലഘൂകരിക്കുന്നതും എന്നാൽ ഇന്നത്തെ മൂർത്തമായ തൊഴിൽ സാഹചര്യങ്ങൾക്കനുയോജ്യവുമായ—നമ്മുടെ നാടിൻെറ പരിതഃസ്ഥിതികൾക്കനുയോജ്യമായ—സാങ്കേതികവിദ്യകൾ വ്യവസായത്തിൽ പ്രചരിപ്പിക്കേണ്ടതാണ്. അതുവഴി പടിപടിയായി വ്യവസായത്തെ ആധുനികവൽക്കരിക്കുന്നതിനുള്ള ഒരു പരിപ്രേക്ഷ്യം രൂപപ്പെടുത്തിയെടുക്കേണ്ടിയിരിക്കുന്നു. ചില കാര്യങ്ങൾ മാത്രം സൂചിപ്പിക്കട്ടെ.

a) **തൊണ്ടഴുക്കൽ:** തൊണ്ട് ചതച്ചു അഴുക്കാനായാഴ്ത്തുന്ന സമ്പ്രദായം വ്യാപകമാക്കാം. ഇവിടെ ക്രഷിങ്ങ് യന്ത്രങ്ങൾ ഉപയോഗപ്പെടുത്താവുന്നതാണ്. ഇതുമൂലം രണ്ട് ഗുണങ്ങൾ ഉണ്ടാവും: ഒന്ന്, തൊണ്ടഴുക്കാനുള്ള കാലദൈർഘ്യം കുറയ്ക്കാൻ കഴിയും. ഇതുമൂലം പ്രവർത്തനമൂലധനഭാരം ലഘൂകരിക്കുന്നതിന് കഴിയും. രണ്ട്, അഴുക്കൽ തൊണ്ട് തല്ലി ചകിരിയാക്കുന്നതിലുള്ള അധ്വാനഭാരം ഇതുവഴി ഗണ്യമായി കുറയ്ക്കാൻ കഴിയും. തൊണ്ടുതല്ലുകാരുടെ ഉൽപാദനക്ഷമത ഇതുവഴി ഉയർത്താം.

b) **കയറുപിരി** മേഖലയിൽ കയർബോർഡ് വികസിപ്പിച്ചെടുത്ത ചവിട്ടുപിരിയന്ത്രങ്ങൾ പരീക്ഷിച്ച് നോക്കാവുന്നതാണ്. രണ്ട് മെച്ചം ഈ പരിഷ്കാരംകൊണ്ടുണ്ടാകും. ഒന്ന്, കൂടുതൽ മെച്ചപ്പെട്ട കയർ ഇതുപയോഗിച്ച് പിരിക്കാൻ കഴിയും. കയറിൻെറ ഗുണനിയന്ത്രണം ഫലപ്രദമാക്കാം. രണ്ട്, വെയിലത്ത് തുറന്നസ്ഥലത്ത് മൈലുകൾ താണ്ടിക്കൊണ്ടുള്ള ഇന്നത്തെ പിരിസമ്പ്രദായത്തിലെ അധ്വാനഭാരത്തെ ഗണ്യമായി കുറയ്ക്കുന്നതിന് ഇതുവഴി കഴിയും. അതേസമയം തൊഴിൽ അവസരങ്ങളിൽ ഗണ്യമായ കുറവ് സംഭവിക്കുകയില്ല. എന്നാൽ കയർവ്യവസായത്തിലെ വികേന്ദ്രീകരണത്തിന് ആക്കംകൂട്ടുന്നതിന് ഈ പരിഷ്കാരം ഇടവരുത്തിയേക്കാമെന്നുള്ള അപകടം ഉണ്ട്. ഇത് തടയുന്നതിനുവേണ്ടി ഈ പുതിയ സാങ്കേതികവിദ്യയുടെ പ്രയോഗം സഹകരണമേഖലയിൽ മാത്രമെ അനുവദിക്കുവാൻ പാടുള്ളു.

c) ഇനിയൊരു കാരണവശാലും പുതിയ യന്ത്രത്തറി

കരം അനുവദിക്കുവാൻ പാടുള്ളതല്ല. ഇന്നുള്ള യന്ത്രത്തറികളുടെമേൽ കർശനമായ നിയന്ത്രണം ഏർപ്പെടുത്തണം. അവയിൽ കൈത്തറിമേഖലയിൽ ഉൽപാദിപ്പിക്കുവാൻ സാധ്യമല്ലാത്തഇനങ്ങളുടെ ഉൽപാദനം മാത്രമെ അനുവദിക്കുവാൻ പാടുള്ളു. ഇവയുടെ തറവില ഉയർത്തി നിശ്ചയിക്കുകയും അതുവഴി ലഭ്യമാകുന്ന കൂടുതൽ വരുമാനം സെസ്സായി പിരിച്ച് കൈത്തറിയുടെ ആധുനികവൽക്കരണത്തിനായി ഉപയോഗിക്കുകയും ചെയ്യാവുന്നതാണ്. ഇന്നുള്ള കൈത്തറികളെ ആധുനികവൽക്കരിക്കുവാൻ ഒരു സമയബന്ധിത പരിപാടി ആസൂത്രണം ചെയ്യണം. ഇതിനാവശ്യമായ ധനസഹായം ചെറുകിടഉൽപാദകർക്ക് നൽകണം. ഈ മേഖലയിൽ ഇന്ന് കയർബോർഡ് നടത്തിക്കൊണ്ടിരിക്കുന്ന ഗവേഷണങ്ങരം ഊർജിതപ്പെടുത്തണം.

d) കയർഉൽപന്നങ്ങളുടെ ആധുനികവൽക്കരണത്തിന്റെ കേന്ദ്രപ്രശ്നം ചായംമുക്കലും—ഫിനിഷിങ്ങ് വേലകളും മെച്ചപ്പെടുത്തുകയാണ്. ഇവ സംബന്ധിച്ച് ഏററവും ആധുനികമായ സേവനങ്ങരം ചെറുകിട ഉൽപാദകർക്ക് ലഭ്യമാക്കുന്ന കേന്ദ്രീകൃതസംവിധാനങ്ങരം ആവശ്യമാണ്. പുതിയ പാറേറണുകരം മാത്രമല്ല പുതിയ കയറുൽപന്നങ്ങരം തന്നെ വ്യവസായത്തിൽ ഇറക്കേണ്ടിയിരിക്കുന്നു. ഇതുമായി ബന്ധപ്പെട്ട്നടന്നിട്ടുള്ള ഗവേഷണങ്ങളെയും പരിശ്രമങ്ങളേയും അവലോകനംചെയ്യുകയും ചിട്ടപ്പെടുത്തുകയും വേണം. നമ്മുടെ സവിശേഷ ശ്രദ്ധപതിയേണ്ട മേഖല ചകിരിച്ചോറിന്റെ വ്യാവസായികഉപയോഗമാണ്.

V

## വ്യവസായ ഘടന

കയർവ്യവസായത്തിലെ വികേന്ദ്രീകരണംമൂലം വ്യവസായമാകെ അസംഘടിതവൽക്കരിക്കപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഈ പ്രവണതയിന്ന് കയർവ്യവസായത്തെ ഒരു ഉപതൊഴിലായി മാററിക്കൊണ്ടിരിക്കുകയാണ്. 1961-ലെ കാനേഷുമാരി പ്രകാരം കയർവ്യവസായത്തിൽ മുഖ്യമായും തൊഴിലെടുക്കുന്നവരുടെ എണ്ണം 2 51 078 ആയിരുന്നു. ഈ

മേഖലയിൽ ഉപതൊഴിലായി പ്രവർത്തിക്കുന്നവരുടെ എണ്ണം ഇതിൽപെടില്ല. 1971 കാനേഷുമാരിപ്രകാരം വ്യവസായത്തിൽ മുഖ്യമായും തൊഴിൽചെയ്യുന്നവരുടെ എണ്ണം 1 58 601 ആയി ചുരുങ്ങി. താഴെക്കൊടുത്തിരിക്കുന്ന പട്ടികയിൽ വിശദാംശങ്ങൾ കാണാം.

പട്ടിക 14

**കയർ വ്യവസായത്തിൽ മുഖ്യമായി തൊഴിൽ ചെയ്യുന്നവരുടെ എണ്ണം**

| | | കുടിൽ വ്യവസായം | കുടിലേതര വ്യവസായം | മൊത്തം |
|---|---|---|---|---|
| | ആണ് | 32,461 | 21,756 | 54,217 |
| 1961 | പെണ്ണ് | 1,65,911 | 30,950 | 1,96,861 |
| | മൊത്തം | 1,98,372 | 52,706 | 2,51,078 |
| | ആണ് | 13,263 | 36,263 | 49,513 |
| 1971 | പെണ്ണ് | 50,732 | 58,362 | 1,09,094 |
| | മൊത്തം | 62,995 | 94,612 | 1,58,607 |

(കാനേഷുമാരി 1961, 1971)

കുടിലേതര മേഖലയിലെ തൊഴിലാളികളുടെ എണ്ണം വർധിച്ചിട്ടുണ്ട്. ഇതിനുകാരണം സഹകരണമേഖലയുടെ വളർച്ചയാണ്. എന്നാൽ കുടിൽവ്യവസായത്തിൽ തൊഴിലെടുക്കുന്നവരുടെ എണ്ണം 70 ശതമാനം കുത്തനെ പത്തുവർഷത്തിനുള്ളിൽ കുറഞ്ഞു. സ്ത്രീകളുടെ എണ്ണത്തിലായിരുന്നു കൂടുതൽ ഗണ്യമായ ഇടിവുണ്ടായത്.

ഈ കാനേഷുമാരി സ്ഥിതിവിവരകണക്കുകളിൽ കാണുന്ന പ്രതിഭാസത്തിന് കാരണം കയർവ്യവസായത്തിൽ തൊഴിലെടുക്കുന്നവരുടെ മൊത്തം ആളെണ്ണത്തിൽ വന്നിരിക്കുന്ന കുറവായിരിക്കണമെന്നില്ല. കാനേഷുമാരി നിർവചനത്തിൽ വന്ന ഒരു മാററമാണ് കുറവിന് പ്രധാനകാരണം. അതുപ്രകാരം കയർ മുഖ്യമായ തൊഴിലാണെങ്കിലും വർഷത്തിൽ ഭൂരിപക്ഷം ദിവസം വ്യവസായത്തിൽ തൊഴിൽ ലഭിക്കാത്തവരെയെല്ലാം ഭാഗികത്തൊഴിലാളികളായി അല്ലെങ്കിൽ കയർ ഉപത്തൊഴിലായി സ്വീകരിച്ചവരായി 1971-ൽ കണക്കാ

ക്കിയതുകൊണ്ടാണ് ഇത് സംഭവിച്ചത്.

എങ്കിൽതന്നെ ഒരു കാര്യം വ്യക്തമാണ്. കയർവ്യവസായത്തിൽ തൊഴിലെടുക്കുന്നവരിൽ ഭൂരിപക്ഷം ആളുകളും ഭാഗികമായിട്ടാണ് കയർവ്യവസായത്തിൽ പ്രവർത്തിക്കുന്നത്! വർഷത്തിൽ ഭൂരിപക്ഷം ദിവസങ്ങളും (മററു തൊഴിലിൽ ഏർപ്പെട്ടാലും ഇല്ലെങ്കിലും) അവർ കയർവ്യവസായത്തിൽ പണിയെടുക്കുന്നില്ല അല്ലെങ്കിൽ ലഭിക്കുന്നില്ല. നീണ്ടനാളത്തെ തൊഴിലില്ലായ്മയും കാർഷികമേഖലയിലെ താരതമ്യേന (ഈ കാലയളവിൽ കർഷകത്തൊഴിലാളികളുടെ സംഖ്യ കുത്തനെ ഉയരുകയുണ്ടായി) ഉയർന്ന കൂലിയും മൂലം കയർവ്യവസായം ഒരു ഉപതൊഴിലായി രൂപാന്തരപ്പെടുന്നതിനുള്ള പ്രവണത കൂടുതൽ ശക്തി പ്രാപിച്ചുവരികയാണ്.

ഇതിനുള്ള പ്രതിവിധി എന്ന നിലയിൽ സഹകരണപ്രസ്ഥാനത്തിന് വലിയ പ്രാധാന്യം വ്യവസായഘടനയിലുണ്ട്. ഇടത്തട്ടുകാരെ ഒഴിവാക്കി പുതുതായി സൃഷ്ടിക്കപ്പെടുന്ന മൂല്യത്തിൽ കൂടുതൽ വിഹിതം തൊഴിലാളികൾക്കിടയിൽ വിതരണം ചെയ്യുന്നതിന് കഴിയുന്നു. ഇന്ന് സഹകരണമേഖലക്ക് വ്യവസായഘടനയിൽ നൽകിക്കൊണ്ടിരിക്കുന്ന പ്രാധാന്യം ശരിയായ ദിശയിലൂടെയുള്ള നീക്കംതന്നെയാണ്. എന്നാൽ ന്യൂനപക്ഷം തൊഴിലാളികളേ സഹകരണമേഖലയിൽ തൊഴിലെടുക്കുന്നുള്ളു. വ്യവസായത്തിലെ ബഹുഭൂരിപക്ഷം തൊഴിലാളികളേയും സഹകരണമേഖലയിൽ ഉൾപ്പെടുത്തി വ്യവസായത്തെ കൂടുതൽ സംഘടിതമാക്കേണ്ടിയിരിക്കുന്നു.

എന്നാൽ സഹകരണമേഖലയുടെ വളർച്ച ഒരു പ്രതിസന്ധിഘട്ടത്തിലാണ് എന്ന് പരക്കെ അംഗീകരിക്കപ്പെടുന്നുണ്ട്. ഇതു തരണം ചെയ്യുന്നതിനുള്ള നിരവധി നിർദേശങ്ങൾ സഹകരണസെമിനാറുകളിലും ട്രേഡ്യൂണിയൻ വേദികളിലും പല ഔദ്യോഗിക പഠനങ്ങളിലൂടെയും വന്നിട്ടുണ്ട്. കയർ–തൊണ്ടുകമ്പോളങ്ങളിലെ പ്രശ്നങ്ങൾ, ആവശ്യമായ മൂലധനത്തിൻെറ അഭാവം, തുടങ്ങി നിരവധി അടിസ്ഥാനപരമായ വസ്തുനിഷ്ഠ ഘടകങ്ങൾ സഹകരണമേഖ

ലയുടെ സുഗമമായ പ്രവർത്തനത്തിന് തടസ്സം സൃഷ്ടിക്കുന്നു എന്നത് നിസ്സംശയമാണ്. എന്നാൽ ഇവ മാത്രമാണോ പ്രശ്നങ്ങൾ? എന്തുകൊണ്ട് സഹകരണമേഖലയുടെ ഉൽപാദനക്ഷമത സ്വകാര്യമേഖലയുടേതിനെക്കാൾ കുറവായാണ്? തൊണ്ട്–ചകിരി ഉൽപാദനതോതും തൊണ്ട്–കയർ ഉൽപാദനത്തോതും എന്തുകൊണ്ട് സ്വകാര്യമേഖലയേക്കാൾ കുറവായിരിക്കുന്നു? സഹകരണസംഘങ്ങളുടെ മാനേജിരിയലും ധനപരവുമായ കാര്യക്ഷമതയില്ലായ്മയെക്കുറിച്ച് റിസർവ് ബാങ്കും മററും നടത്തിയിട്ടുള്ള നിശിതമായ വിമർശനങ്ങൾക്കുള്ള മറുപടിയെന്താണ്?

കയർവ്യവസായ പുനഃസംഘടനാ സ്കീം പ്രവർത്തനക്ഷമമായിട്ട് ഒരു ദശാബ്ദത്തിലേറെയായി. നേട്ടങ്ങൾ എന്ത്? കോട്ടങ്ങൾ എന്ത്? മൊത്തമൊരു നീക്കിബാക്കി കണക്കെടുക്കേണ്ടിയിരിക്കുന്നു. ഇതിനായി ഒരു ഉന്നതാധികാര റിവ്യൂകമ്മിററിയെ നിയമിക്കണം. ഇതിനുമുമ്പ് ഇത്തരം ഒരു റിവ്യൂപഠനം നടത്തിയത് 1956-ൽ തെയ്യുണ്ണിമേനോൻ കമ്മീഷൻ ആയിരുന്നു. ആ കമ്മീഷൻ റിപ്പോർട്ട് അന്നത്തെ കയർ സഹകരണമേഖലയെക്കുറിച്ചുള്ള ഏററവും നിശിതമായ ഒരു വിമർശനമായി മാറി. 1950-ലെ കയർസഹകരണ സ്കീം 1969-ലെ പുനഃസംഘടനാസ്കീമിന് വഴിമാറികൊടുക്കുന്നതിന് തുടക്കംകുറിച്ചത് ഈ റിപ്പോർട്ടായിരുന്നു. കയർവ്യവസായത്തിലെ സഹകരണ പ്രവർത്തനങ്ങളെ ചിട്ടയായി ഒന്ന് പുനരവലോകനം ചെയ്യേണ്ടുന്നതിൻെറ സമയം അതിക്രമിച്ചിരിക്കുന്നു.

കയറുൽപന്നമേഖലയിലെ മാനുഫാക്ചറിങ്ങ് സഹകരണസംഘങ്ങൾ ശക്തിപ്പെടുത്തുന്നതിനോടൊപ്പം ഇന്ന് ആ മേഖലയിൽ പ്രവർത്തിക്കുന്ന 3000ത്തിലധികം വരുന്ന ചെറുകിട ഉൽപാദകരെ സഹകരണമേഖലയിൽ കൊണ്ടുവരുന്നതിനുള്ള അടിയന്തര നടപടി സ്വീകരിക്കേണ്ടിയിരിക്കുന്നു. ചെറുകിട ഉൽപാദകരുടെ മാർക്കററിങ്ങ് സഹകരണസംഘങ്ങളെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. അവർക്കാവശ്യമായ അസംസ്കൃത വസ്തുക്കൾ (ഇന്ന് കയററുമതിക്കാരുടെ നിയന്ത്രണത്തിലുള്ള ചായമിറക്കുമതിയുൾപ്പടെ) ഇടത്തട്ടുകാ

രില്ലാതെ വിതരണം ചെയ്യുന്നതിനും അതോടൊപ്പം ചെറുകിട ഉൽപാദകരുടെ ഉൽപന്നങ്ങരം വിററഴിക്കുന്നതിനുമുള്ള ഏജൻസിയായിരിക്കണം ഈ സഹകരണസംഘങ്ങരം.

കയററുമതിക്കാർക്കും ആഭ്യന്തരകമ്പോളത്തിലെ കച്ചവടക്കാർക്കും ചെറുകിട ഉൽപാദകരുടെമേൽ നേരിട്ടുള്ള നിയന്ത്രണബന്ധങ്ങരം വിച്ഛേദിക്കുവാൻ ഇതുവഴി കഴിയും. ഇന്ന് ഇത്തരം ബന്ധം നിലനിൽക്കുന്നതുകൊണ്ടാണ് ചെറുകിട ഉൽപാദകർക്ക് ന്യായമായ വില നൽകാതെ തിരിമറികരം ചെയ്യുന്നതിനും, കയറുൽപന്നങ്ങരം കൃത്രിമമാർഗങ്ങരം ഉപയോഗിച്ച് തറവിലക്കുതാഴെ കയററുമതി നടത്തുന്നതിനും കച്ചവടക്കാർക്ക് കഴിയുന്നത്. ഇവയില്ലാതാക്കാൻ കഴിയുമെന്നുമാത്രമല്ല സഹകരണാടിസ്ഥാനത്തിൽ വിൽപന കേന്ദ്രീകരിക്കുന്നതുവഴി ആഭ്യന്തരകമ്പോളത്തിലും ഗുണ പരിശോധന വില നിയന്ത്രണങ്ങരം ഏർപ്പെടുത്തുവാൻ കഴിയും.

ഇതേസമയം കച്ചവടക്കാർക്കും കയററുമതിക്കാർക്കും നേരിട്ട് തൊഴിലാളികളെ നിർത്തി അവർക്കാവശ്യമായ ചരക്കുകരം നേരിട്ടുൽപാദിപ്പിക്കുന്നതിന് ആവശ്യമായ ഒത്താശകരം ചെയ്തുകൊടുക്കേണ്ടതാണ്. ചെറുകിടമേഖലയിൽ അനിയന്ത്രിതമായ ചൂഷണത്തിനുള്ള സാദ്ധ്യതകരം ഇല്ലാതാകൽ സ്വാഭാവികമായി കൂടുതൽ കേന്ദ്രീകൃത ഉൽപാദനത്തെ സംഘടിതമേഖലയിൽ പ്രോത്സാഹിപ്പിക്കും എന്നതിന് സംശയമില്ല. കയർബോർഡിൻെറ പർച്ചെസ് പ്രൈസ് സ്കീമിൻെറ താരതമ്യേന വിജയകരമായ പ്രവർത്തനം ഇപ്പോരംതന്നെ ഇത്തരം ഒരു പ്രവണതക്ക് തുടക്കം കുറിച്ചിട്ടുണ്ട്. ഇതിനെ ശക്തിപ്പെടുത്തേണ്ടിയിരിക്കുന്നു. വികേന്ദ്രീകരണം വ്യവസായവികസനത്തിന് തടസ്സമാണ്.

## VI

ഇവയെല്ലാം ചെയ്താലും കയർവ്യവസായത്തിൻെറ ഉൽപാദനവളർച്ചക്ക് വ്യക്തമായ പരിമിതികരം ഉണ്ട്. ഈ യാഥാർത്ഥ്യബോധം പല ചർച്ചകളിലും കാണാറില്ല. മുൻപ് കണ്ടതുപോലെ വ്യവസായ ഉപയോഗ്യമായ തൊണ്ടിൻെറ

ലഭ്യത 20 ശതമാനത്തിലേറെ വർധിപ്പിക്കാൻ കഴിയില്ല. കേരളത്തിലെ മൊത്തം ചകിരിയുൽപാദനം ഇന്നുള്ളതിൻെറ 30 ശതമാനത്തിലേറെ വർധിപ്പിക്കാൻ കഴിയില്ല എന്ന് ചുരുക്കം. കേരളത്തിനുപുറത്തേക്ക് കയററിഅയച്ചുകൊണ്ടിരിക്കുന്ന കയർ കൂടുതൽ മൂല്യം സൃഷ്ടിക്കുന്ന കയറുൽപന്നങ്ങളാക്കി മാററുക എന്നതാണ് ഒരു പോംവഴി. കേരളത്തിനുപുറത്ത് സേലത്തും കൽക്കത്തയിലുമുള്ള വടം വ്യവസായങ്ങളുടെ അസംസ്കൃതവിഭവങ്ങരം കേരളത്തിൽനിന്നാണെന്നത് ശ്രദ്ധേയമാണ്. ഈ പരിശ്രമം വിജയിച്ചാൽപോലും ഇന്ന് കയർവ്യവസായത്തിൽ സൃഷ്ടിക്കപ്പെടുന്ന 50 കോടിയുടെ മൂല്യം ഒരു 85–90 കോടി രൂപയിലധികമായി വർധിപ്പിക്കാൻ കഴിയുകയില്ല.

ഇന്ന് കയർ വ്യവസായത്തിൽ ഉണ്ടെന്നു *കരുതപ്പെടുന്ന എല്ലാ തൊഴിലാളികരംക്കും* മാന്യമായ വരുമാനം കയർവ്യവസായത്തിൽ നിന്നുതന്നെ സൃഷ്ടിക്കുക സാധ്യമല്ല എന്ന യാഥാർഥ്യത്തെ അഭിമുഖീകരിച്ചേ പററൂ. നമ്മുടെ നാട്ടിലെ മററ് പല പരമ്പരാഗത കൈവേല വ്യവസായങ്ങളുമെന്നുപോലെ കാർഷികമേഖലയിലോ ആധുനികവ്യവസായമേഖലയിലോ ഉപജീവനമാർഗം കണ്ടെത്താൻ കഴിയാത്തവർക്കെല്ലാം അടിഞ്ഞുകൂടാനുള്ള സങ്കേതങ്ങളിലൊന്നാണ് കയർ വ്യവസായം. ഈ പ്രശ്നത്തിന് പരിഹാരം കേരളത്തിലെ ആധുനിക വ്യവസായമേഖല എത്ര വേഗത്തിൽ വികസിക്കുന്നു എന്നതിനെ ആശ്രയിച്ചിരിക്കുന്നു. കയർവ്യവസായത്തിലെ പ്രശ്നങ്ങരംക്കുള്ള ആത്യന്തിക പരിഹാരം കയർവ്യവസായത്തിനുള്ളിലല്ല മറിച്ച് പൊതുസമ്പദ്ഘടനയുടെ വളർച്ചയുടെ ഗതിവേഗത്തിലും അതിനാധാരമായ പൊതുനയങ്ങളിലുമാണ് കുടികൊള്ളുന്നത്.

—ടി. എം. തോമസ് ഐസക്